# നവലോകമേ, അഭിവാദനം

മൂലകവി :

അലി സർദാർ ജാഫരി

വിവർത്തകൻ :

പ്രൊഫ: വി. എ, കേശവൻ നമ്പൂതിരി



നാഷണൽ ബുക്ക് ട്രസ്റ്റ്, ഇന്ത്യ

1989 (ശക 1911)



രൂ. 6.00

*Original Title* : NAI DUNIYA KO SALAM (URDU)
*Malayalam Title* : NAVALOKAME, ABHIVADANAM

പ്രസാധകർ : ഡയറക്ടർ, നാഷണൽ ബുക്ക് ട്രസ്റ്റ്, ഇന്ത്യ, എ-5
ഗ്രീൻ പാർക്ക്, ന്യൂ ദൽഹി - 110016
അച്ചടി : സെൻറ് ജോസഫ്സ് പ്രസ്സ്, തിരുവനന്തപുരം-69501

# മുഖവുര

## [1]

'നവലോകമേ, അഭിവാദനം' എന്റെ ഏററവും ദീർഘമായ കവിതയാണ്. ഉർദുവിൽ ഇത്തരത്തിലുള്ള കാവ്യം ഇതുവരെ രചിക്കപ്പെട്ടിട്ടില്ല. അതിനാൽ ഇതു് അവതരിപ്പിക്കുമ്പോൾ എനിക്കു് ഒരു സങ്കോചം തോന്നുന്നു. സങ്കോചത്തിന്റെ കാരണം ആത്മവിശ്വാസക്കുറവല്ല, ഈ കാവ്യത്തിന്റെ പുതുമയാണ്. എന്തെന്നാൽ പുതുതായ ഏതിനേയും സമുദായം സംശയദൃഷ്ടിയോടുകൂടിയാണ് വീക്ഷിക്കാറ്. ഇതിന്റെ വിഷയം പുതുതാണ്, ശൈലിയും പുതുതാണ്. ജീവിതത്തെ സംബന്ധിച്ച് എന്റെ ദൃഷ്ടികോണം മററു കവികളുടേതിൽനിന്നു് ഭിന്നമാണ്. അതിനാൽ ഞാൻ സങ്കേതങ്ങൾക്കു പകരം മിക്കവാറും വിവരണമാണ് അവലംബിച്ചിട്ടുള്ളതു്. സങ്കേതങ്ങളിലൂടെയും പ്രതീകങ്ങളിലൂടെയും കാര്യം പറയുവാനുള്ള കാലം വരുമായിരിക്കാം.

ഇതു് പദ്യബദ്ധമായ നാടകമല്ല, പ്രത്യുത അന്യാപദേശരീതിയിലുള്ള കാവ്യമാണ്. ഇതിലെ കഥാപാത്രങ്ങൾ കഥാപാത്രങ്ങളല്ല, പ്രതീകങ്ങൾ മാത്രമാണ്. ഇവിടെ കഥയുടെ 'പ്ലോട്ട്' ഇല്ല; അസ്പഷ്ടമായ രേഖാചിത്രങ്ങളേയുള്ളു. സംഭവങ്ങൾക്കു പകരം, സംഭവങ്ങളിൽനിന്നു് ഉദ്ഭൂതമാകുന്ന അനുഭൂതികളേയും സവിശേഷഫലങ്ങളേയുമാണ് ചിത്രീകരിച്ചിട്ടുള്ളതു്. ജാവേദും മറിയവും (ഭാര്യാഭർത്താക്കന്മാർ) സംഘർഷത്തിന്റെ പ്രതീകങ്ങളാണെങ്കിൽ, വെള്ളക്കാരൻ അക്രമത്തിന്റെ പ്രതീകമാണ്. ദൂതൻ (സന്ദേശവാഹകൻ) നമ്മുടെ പരമ്പരാഗതമായ കഥാപാത്രമാണ്; അയാളുടെ കർത്തവ്യം ഈ കാവ്യത്തിൽ മാറിയതായിക്കാണാം. ഏററവും പ്രധാനപ്പെട്ട കഥാപാത്രം ഒരു ശിശുവാണ് — ജനിച്ചുകഴിഞ്ഞിട്ടില്ലാത്ത ശിശു! അവന്റെ അംഗങ്ങൾ വളർച്ച പ്രാപിച്ചുകൊണ്ടിരിക്കുകയാണ്. അവൻ നവലോകത്തിന്റെ പ്രതീകമാണ്. അവന്റെ മുഗ്ധവും പവിത്രവുമായ ആത്മാവു് കാവ്യത്തിലുടനീളം വ്യാപിച്ചു കിടക്കുന്നു.

ഞാൻ മനുഷ്യന്റെ ഭാവിയെപ്പററി നിരാശനല്ല. അവന്റെ ഭൂതകാലം ശ്രേഷ്ഠമായിരുന്നു; വർത്തമാനം ആകർഷകമായ സംഭാവനകൾ ഉൾക്കൊള്ളുന്നതാണ്. ഇന്നു് ഭാരതത്തിൽ ആഭ്യന്തരകലാപങ്ങളും പ്രാചീന യുഗത്തിലെ മൃഗീയതയെ ലജ്ജിപ്പിക്കുന്ന പൈശാചിക സംഭവങ്ങളും ഉണ്ടായിക്കൊണ്ടിരിക്കുന്നുണ്ടെങ്കിലും, അവയെല്ലാം പ്ലേഗ്, കോളറ മുതലായ പകർച്ചവ്യാധികൾ പോലെ ക്രമത്തിൽ മാറും. കാരണം അവയ്ക്കെതിരായ ശക്തികളും ഇവിടെ പ്രവർത്തിക്കുന്നുണ്ടു്. ആ ശക്തികളാണ് ഈ കാവ്യത്തിന്റെ പിന്നിലുള്ള പ്രേരണ.

ലോകചരിത്രത്തിൽ മനുഷ്യൻ പരാജയപ്പെട്ടതായ ഒരു യുഗവും ഉണ്ടായിട്ടില്ല. വ്യക്തികളും വർഗ്ഗങ്ങളും പരാജയപ്പെട്ടിട്ടുണ്ട്; പരാജയപ്പെടുകയും ചെയ്യും. പക്ഷേ 'മനുഷ്യൻ' അജയ്യനാണ്. കാരണം, അവന്റെ പരിശ്രമവും സംഘർഷവും സ്വന്തം നിലനില്പിന്നു മാത്രമല്ല, പലപ്പോഴും പരിതസ്ഥിതിയുടെ സൃഷ്ടിക്കും സഹായകമാണ്. ഇതേ കാരണംകൊണ്ടുതന്നെയാണ് അവൻ സദാ വിജയശ്രീലാളിതനാവുന്നതും. ഈ വിശ്വാസമാണ് — ഇത് അന്ധവിശ്വാസമല്ല — എന്റെ സുപ്രധാനമായ പ്രേരണാസ്രോതസ്സ്. ഞാൻ സാഹിത്യത്തിന്റേയും കലയുടേയും ശാശ്വത വിഷയമായി കരുതുന്നതു് ഇതാണ് — ഏററവും ശ്രേഷ്ഠനും ഏററവും മഹാനും ഏററവും സുന്ദരനും 'മനുഷ്യൻ' തന്നെ.

ബോംബെ
ഡിസംബർ, 1946                                                         സർദാർ ജാഫരി

# മുഖവുര

## [2]

എന്റെ നീണ്ട കവിതയായ 'നവലോകമേ, അഭിവാദനം!' ഭാരതത്തിന്റെ സ്വാതന്ത്ര്യപ്രക്ഷോഭണത്തെ സംബന്ധിച്ചുള്ളതാണ്. ഞാൻ സ്വാതന്ത്ര്യസമരപ്രസ്ഥാനത്തിൽ സജീവമായി പങ്കെടുത്തിട്ടുണ്ട്. കവിതയെ ഞാൻ ഒരു അസ്ത്രമെന്ന നിലയിൽ പ്രയോഗിച്ചിരിക്കുന്നു. 'ശുദ്ധകവിത' — അതിന്റെ നിലനില്പ് സന്ദേഹാസ്പദമത്രേ — ഒരു ആഭിചാരമാണ്; ആ ആഭിചാരത്തി[illegible] രസിക്കുന്നവർ പുരോഗമനവാദികളായ കവികളുടെ ശൈലിയെ ഇഷ്ടപ്പെ[illegible]ന്നില്ല. പക്ഷേ, വാസ്തവം പറയട്ടെ, മനുഷ്യന്റെ സൗന്ദര്യബോധം ജീവി[illegible] സംഘർഷത്തിൽനിന്നാണ് ജനിക്കുന്നതു്. ഗൗരവമുള്ള കാവ്യത്തിന്നു് ഇ[illegible] ജീവിതസംഘർഷത്തിൽനിന്നു് ഒഴിഞ്ഞുനില്ക്കാൻ സാദ്ധ്യമല്ല.

ഞാൻ ഈ കാവ്യം എഴുതാൻ തുടങ്ങിയതു് സ്വാതന്ത്ര്യപ്രക്ഷോഭണത്തിന്റെ അന്തിമവർഷങ്ങളിലാണ് എന്നതു് യാദൃച്ഛികം മാത്രമാണ്. 1945–46 ആണ് ഇതിന്റെ രചനാകാലം. 1947 ൽ ഇതു് ആദ്യമായി പ്രസിദ്ധപ്പെടുത്തുകയും ചെയ്തു. ഇപ്പോൾ, നാം സ്വാതന്ത്ര്യത്തിന്റെ രജതജൂബിലി ആഘോഷിക്കുന്ന ഈ ഘട്ടത്തിൽ, ഇതിന്റെ പുതിയ പതിപ്പ് പ്രസിദ്ധപ്പെടുത്തുകയാണ്. അതോടൊപ്പം, ഭാരതത്തിലെ പ്രധാന ഭാഷകളിലെല്ലാം ഇതിന്റെ വിവർത്തനം പ്രസിദ്ധപ്പെടുത്താനുള്ള ഭാരം നാഷനൽ ബുക്ക് ട്രസ്റ്റ് ഏറെറടുക്കു

കയും ചെയ്തിരിക്കുന്നു. ഇതിൽ എനിക്ക് വളരെ സന്തോഷമുണ്ട്; ട്രസ്റ്റ് പ്രവ ർത്തകരോട്, വിശിഷ്യ ഡയറക്ടർ കർത്താർ സിംഹ് ദുഗ്ഗലിനോട് എനിക്കുള്ള കടപ്പാട് ഇവിടെ രേഖപ്പെടുത്തട്ടെ.

ഈ കാവ്യത്തിന്റെ ദാർശനികവും സിദ്ധാന്തപരവുമായ അടിസ്ഥാനം ചരിത്രവും ദ്വന്ദ്വാത്മക ഭൗതികവാദവുമാണ്. അവയുടെ സഹായത്താൽ ഞാൻ മാനവവികാസത്തിന്റെ സമസ്ത ഗതികളേയും ചിത്രീകരിക്കാൻ ശ്രമിച്ചിരിക്കുന്നു. പാശ്ചാത്യ മുതലാളിത്തത്തിന്റെ വളർച്ചയുടേയും തളർച്ചയുടെയും നേർക്ക് വിരൽ ചൂണ്ടിയിട്ടുണ്ട്. മുതലാളിത്തം നാടുവാഴി വ്യവസ്ഥയ്ക്കെന്നതിനേക്കാൾ കൂടുതലായി പുരോഗമനവ്യവസ്ഥിതിക്ക് തുടക്കം കുറിച്ചിട്ടുണ്ട്. എന്നാൽ, അത് തന്റെ വികാസത്തിനുള്ള പ്രയാണത്തിന്നിടയിൽ സാമ്രാജ്യത്വമായും ഫാസിസമായും രൂപം പൂണ്ടപ്പോൾ മനുഷ്യനെ ചൂഷണം ചെയ്യാനും ഏഷ്യയിലേയും ആഫ്രിക്കയിലേയും നാടുകളെ അടിമകളാക്കാനും പല വിധത്തിലുള്ള അസ്ത്രങ്ങൾ പ്രയോഗിച്ചുതുടങ്ങി. അത്തരം അസ്ത്രങ്ങളുടെ അന്തിമവും ഭയാനകവുമായ രൂപമാണ് 'ആററംബോംബ്'. ബ്രിട്ടീഷ് ഭരണത്തിനെതിരായുള്ള നമ്മുടെ സ്വാതന്ത്ര്യ സമരത്തിൽ പങ്കെടുത്ത ഇന്ത്യൻ മുതലാളിത്തത്തിന്റെ ഒരു വിഭാഗം ഈ കാവ്യനിർമ്മാണവേളയിൽ എന്റെ മുമ്പിലില്ല.

ചരിത്രത്തിന്റേയും ദ്വന്ദ്വാത്മക ഭൗതികവാദത്തിന്റേയും ഈ അടിത്തറയിൽ ഞാൻ ആദ്യമായി കാലത്തെ സംബന്ധിച്ച എന്റെ സങ്കല്പം പടുത്തുയർത്തിയിരിക്കുന്നു. അന്യ സിദ്ധാന്തങ്ങളിൽ മനുഷ്യന്നും കാലത്തിന്നും തമ്മിൽ ദ്വൈതമുണ്ട്: കാലം അതിക്രമിയും സംഹാരകനുമായി മുമ്പിൽ വരുന്നു; അതിനോട് താരതമ്യപ്പെടുത്തുമ്പോൾ മനുഷ്യൻ വിവശനാണ്. കാലം സൃഷ്ടിയും സംഹാരവും നടത്തുന്നു; മനുഷ്യൻ വിവശനായി ഈ ലീലകൾ നോക്കിനിൽക്കുന്നു. എന്റെ സങ്കല്പത്തിന്നനുസരിച്ചാവട്ടെ, മനുഷ്യൻ കാലത്തിന്റെ തന്നെ ഒരു അംഗമാണ്. കാലം അന്ധനായ സ്രഷ്ടാവും സംഹാരകനുമാണെങ്കിൽ, മനുഷ്യൻ ശ്രദ്ധാലുവായ ഒരു സ്രഷ്ടാവാണ്. അവൻ തന്റെ സർഗ്ഗാത്മകശക്തികളെക്കൊണ്ട് കാലത്തിൽ തുടർച്ചയായി സ്വാധീനം ചെലുത്തുന്നു.

ഈ കാവ്യത്തിലെ കഥാപാത്രങ്ങൾ, ഞാൻ ഒന്നാം പതിപ്പിൽ സൂചിപ്പിച്ചപോലെ, പ്രതീകങ്ങളാണ്. വെള്ളക്കാരൻ അന്യായത്തിന്റേയും മർദ്ദനത്തിന്റേയും പ്രതീകമാണ്; മറിയവും ജാവേദും മനുഷ്യ സംഘർഷത്തിന്റെ പ്രതീകങ്ങളാണ്; അമ്മയുടെ വയററിൽക്കിടക്കുന്ന ആ ശിശു ഭാവിയുടേയും പ്രതീകമാണ്. അന്യായവും അക്രമവും ലോകത്തിൽ ഇന്നും ഉണ്ട്; ഭാവിയെപ്പററിയുള്ള ശുഭസൂചനയും ഓരോ നിമിഷവും ലഭിച്ചുകൊണ്ടിരിക്കുന്നു. ഇതു തന്നെയാണ് ഈ കാവ്യത്തിന്റെ പുനഃപ്രസിദ്ധീകരണത്തിന്നുള്ള കാരണവും.

സർദാർ ജാഫരി

ബോംബെ
ഡിസംബർ 1972

# അവതാരിക

സർദാർ ജാഫരിയുടെ സുദീർഘമായ അന്യാപദേശം വായിച്ചപ്പോഠം വളരെയധികം ആഹ്ലാദമുണ്ടായി. അതോടൊപ്പം, കവിത, പഴയതായാലും പുതിയതായാലും ശരി, ആദ്യമായി ഒരു കലയാണ്, പിന്നെ മാത്രമേ മറെറന്തും ആവുന്നുള്ളു എന്ന എൻെറ വിശ്വാസം ദൃഢതരമാവുകയും ചെയ്തു. കാവ്യവസ്തുവിന്നോ സൗന്ദര്യപക്ഷത്തിന്നോ പുറമെ, ശൈലിയിൽ പുതുമയും കലാപൂർണ്ണ വൈശിഷ്ട്യവുമില്ലെങ്കിൽ– അതായതു്, കവിയുടെ ശക്തികഠം പ്രതിബിംബിയ്ക്കുന്നില്ലെങ്കിൽ—കവിത വെറും അനുകരണമായി തരംതാഴുന്നു. നമ്മുടെ കവി ഈ രഹസ്യം മനസ്സിലാക്കിയിട്ടുണ്ടു്. സ്വന്തം കാവ്യത്തിൽ അദ്ദേഹം സംഭവങ്ങഠംക്കു പകരം, സംഭവങ്ങളിൽനിന്നു് ഉദ്ഭൂതമാവുന്ന അനുഭൂതികളേയും സവിശേഷതകളേയും ചിത്രീകരിച്ചിരിക്കുന്നു. കവിത ക്ലിഷ്ടമാകുന്ന വിധത്തിൽ ഉപബോധമനസ്സിൻെറ പ്രവൃത്തികളേയും മററും മറയാക്കിപ്പിടിക്കാറുള്ള സാങ്കേതികത്വത്തെ അവലംബിച്ചിട്ടില്ല എന്നതിൽ സർദാർ ജാഫരി അഭിനന്ദനമർഹിക്കുന്നു. അദ്ദേഹം അത്തരം സാങ്കേതികത്വത്തിനു പകരം വിവരണവും വ്യാഖ്യാനവും സ്വീകരിച്ചിരിക്കുന്നു; മുഖവുരയിൽ അദ്ദേഹം ഇക്കാര്യം പ്രസ്താവിച്ചിട്ടുമുണ്ടു്. തൻെറ ഉദ്ദേശ്യത്തിനു് അനുകൂലമായ വിധത്തിൽ അദ്ദേഹം അന്യാപദേശത്തിലെ കഥാപാത്രങ്ങളുടെ സംഖ്യ കുറയ്ക്കുകയും ചെയ്തിട്ടുണ്ടു്. കാവ്യവസ്തുവിനെ മുൻനിർത്തി കാവ്യത്തെ 'സോഷ്യലിസത്തിൻെറ മഹാകാവ്യം' എന്നു പറഞ്ഞാൽ തെററായിരിക്കുകയില്ല. ഈ കാവ്യം സാഹിത്യത്തിലേയ്ക്കുള്ള മഹത്തായ ഒരു സംഭാവനയാണു്.

ഇനി നമുക്കു് കാവ്യത്തിൻെറ ഉള്ളടക്കം പരിശോധിക്കാം.

ഉപക്രമം: ഇന്ത്യയിലെ ദാരിദ്ര്യത്തിൻേറയും അടിമത്തത്തിൻേറയും യുഗത്തെ ഒരു കാളരാത്രിയായി ചിത്രീകരിക്കുന്നു. ഈ അന്ധകാരത്തെ പിളക്കാൻ വിപ്ലവം അത്യാവശ്യമാണു്. മനുഷ്യൻെറ അന്തഃകരണത്തിൻെറ വെളിച്ചമാണു് ആ വിപ്ലവത്തിൻെറ ഉറവിടം. അതിൻെറ ലക്ഷ്യം കേവലം സംഹാരമോ വിനാശമോ അല്ല, പ്രത്യുത പുതിയൊരു വ്യവസ്ഥയുടെ നിർമ്മാണമാണു്. ആ വ്യവസ്ഥയുടെ രൂപരേഖ ഭാവിക്കു് വിട്ടുകൊടുത്തിട്ടില്ല; അതു് മസ്തിഷ്കത്തിൽ തെളിഞ്ഞുവരുന്നുണ്ടു്.

ഒന്നാം രംഗം: ഇരുട്ടിൽനിന്നു് രണ്ടു രൂപങ്ങഠം തെളിഞ്ഞുവരുന്നു; വിപ്ലവത്തിൻെറ അഗ്രദൂതന്മാരാണവർ. ഒന്നു് പുരുഷനും മറേറതു് സ്ത്രീയുമാണു്. സ്ത്രീയും പുരുഷനും ഒത്തുചേർന്നു് യത്നിച്ചാൽ മാത്രമേ പൂർണ്ണ സ്വാതന്ത്ര്യവും സമൃദ്ധിയും കൈവരൂ എന്നു് ഇതിലൂടെ ധ്വനിപ്പിക്കുന്നു. സ്ത്രീകളുടെ വീരപരാം-

ക്രമത്തിന്റെ പ്രതിനിധിയായി ഝാൻസി റാണിയുടെ ആത്മാവ് പരാമർശി ക്കപ്പെട്ടിട്ടുണ്ട്. ദുഃഖപൂർണ്ണമായ കഥാവസ്തുവിന്റെ മൂടിക്കെട്ടിയ അന്തരീക്ഷത്തിൽ സൗന്ദര്യത്തിന്റെ വെളിച്ചം വിതറാനും വിപ്ലവാനുകൂലികളിൽ മനുഷ്യപ്രേമവും ത്യാഗഭാവനയും മൈത്രിയും വേണമെന്ന് ചൂണ്ടിക്കാണിക്കാനും വേണ്ടി ജാവേ ദിന്റേയും മറിയത്തിന്റേയും മൈത്രിയും പ്രേമവും ചിത്രീകരിക്കപ്പെട്ടിരിക്കുന്നു. അവരുടെ പ്രേമത്തിൽ എങ്ങും പവിത്രത മാത്രമേ കാണ്മാനുള്ളു. പുതിയ സാഹിത്യ കാരന്മാർ ഇത്തരം പ്രേമത്തെ ചിത്രീകരിക്കാറില്ലെന്നും ഉച്ഛൃംഖലമായ പ്രേമ ത്തിലും 'റൊമാൻസി'ലുമാണ് — അതു് ക്ഷണികവും നിരർത്ഥകവും പരി ണാമഭീകരവുമായാലും ശരി — അവർക്കു് താല്പര്യമെന്നും നാം ഇവിടെ സ്മരി ക്കേണ്ടിയിരിക്കുന്നു. മറിയം ലജ്ജയുടേയും കുലീനതയുടേയും അവ[illegible]മാണ്. ജാവേദിന്റെ പ്രേമമാവട്ടെ ഒരിക്കലും വിഷയലോലുപതയുടെ അ[illegible]ാളമല്ല. അതിന്റെ വേരു് ആത്മാവിലോളം വ്യാപിച്ചിരിക്കുന്നു; അവിടെ[illegible]് അതു് ജനിക്കുന്നതും പ്രത്യക്ഷമാവുന്നതും.

രണ്ടാം രംഗം: മറിയവും ജാവേദും തമ്മിൽ ദാമ്പത്യബന്ധം സ്ഥാപി തമായിരിക്കുന്നു. മറിയം ഗർഭിണിയാണ്. ആ അവസ്ഥയിൽ ഉണ്ടാകാവുന്ന സങ്കല്പങ്ങളെ നിപുണമായും ഭംഗിയായും ചിത്രീകരിച്ചിരിക്കുന്നു. അത്തരം ചിത്രീകരണം ഉർദുസാഹിത്യത്തിൽ അഭൂതപൂർവമാണ്.

മൂന്നാം രംഗം: ചില്ലിക്കാശിനുപോലും വിഷമിക്കുന്ന മറിയം, ജനി ക്കാൻ പോകുന്ന സന്താനത്തിനുവേണ്ടി കൊച്ചു കുപ്പായം തുന്നുന്നു. നല്ല ശീല അവളുടെ കൈവശമില്ല; കീറിപ്പഴകിയ ശീലക്കഷണങ്ങൾ തുന്നിച്ചേർക്കുക യാണ് ചെയ്യുന്നതു്. എങ്കിലും ആ മാതൃസ്നേഹം പല നിറത്തിലുള്ള തുണിക്ക ഷണങ്ങളിലൂടെ ആകർഷണീയത തുന്നിയെടുക്കാൻ ശ്രദ്ധിക്കുന്നു.

നാലാം രംഗം: വിപ്ലവത്തിന്റെ ലക്ഷണങ്ങൾ കണ്ടുതുടങ്ങുന്നു. ജാവേദും മറിയവും പ്രക്ഷോഭണത്തിന്റെ മുൻപന്തിയിലാണ്. രാജദ്രോഹക്കുറ്റം ചുമത്തി രണ്ടുപേരേയും വെള്ളക്കാരുടെ കോടതിയിൽക്കൊണ്ടുവരുന്നു. ന്യായാധി പന്റെ ചോദ്യങ്ങൾക്കു് ജാവേദും മറിയവും നല്കുന്ന ഉത്തരങ്ങളും അവരുടെ ഭാവ സ്വാരങ്ങളുമാണ് ഇവിടെ ശ്രദ്ധേയം. അവരുടെ ഉത്തരങ്ങളിൽ ഇംഗ്ലീഷുകാരോടു് വ്യക്തിപരമായ വിദ്വേഷമോ വെറുപ്പോ തീരെയില്ല; അവരുടെ എതിർപ്പ് ഒരു ഭരണവ്യവസ്ഥയോടാണ്, ഒരു പ്രത്യേക നാഗരികതയോടാണ്. ആ ഭരണ വ്യവസ്ഥയുടെ അടിത്തറയാവട്ടെ, അക്രമവും അനീതിയുമാണ്. അവിടെ സമ്പത്തിന്റെ തുല്യ വിതരണമില്ല; ആ വ്യവസ്ഥയിൽ ദരിദ്രന്മാർ ചവുട്ടി മെതിക്കപ്പെടുകയും അവരുടെ അധികാരങ്ങൾ നിഷേധിക്കപ്പെടുകയും ചെയ്യുന്നു.

ജാവേദ് കുറ്റക്കാരനാണെന്ന് പ്രഖ്യാപിക്കപ്പെടുകയും അയാൾക്കു് മരണശിക്ഷ വിധിക്കപ്പെടുകയും ചെയ്യുന്നു. മറിയത്തെ വിട്ടയക്കുന്നു. പക്ഷേ, അവൾക്കു് മരണത്തെക്കാൾ വലിയൊരു ശിക്ഷ നല്കുന്നുണ്ടു് — ജീവിതം മുഴു വൻ 'കണ്ണീരും കൈയുമായി' കഴിയുവാനുള്ള ശിക്ഷ!

അഞ്ചാം രംഗം: തൂക്കിക്കൊല്ലുന്നതിനു മുമ്പ് ജാവേദ് പുതിയൊരു പ്രഭാതത്തിന്റെ ഉദയത്തെപ്പററി പ്രവചിക്കുന്നു. കാവ്യത്തിലെ ഈ ഭാഗം മഹത്വപൂർണ്ണമാണ്. അതിനെപ്പററി ഇവിടെ വിവരിക്കുന്നില്ല.

ആറാം രംഗം മറിയം എന്തായാലും സ്ത്രീയാണല്ലോ; അവൾ വിലപിക്കുന്നു. ദൂതൻ ജാവേദിന്റെ അന്തിമസന്ദേശം അവളെ കേൾപ്പിക്കുന്നു. മുഴുവൻ കാവ്യത്തിന്റേയും ആത്മാവ് ഈ സന്ദേശമാണ്. വികാരസങ്കല്പങ്ങളുടെ ഒരു പ്രവാഹംതന്നെ ഇവിടെ കാണാം.

ഉപസംഹാരം: കവിയുടെ സന്ദേശമിതാണ്:

''പുതിയ ദിങ് മുഖങ്ങളിൽ നിന്ന്
പുതിയ സാർത്ഥവാഹസംഘങ്ങൾ
നവയുഗ ദീപത്തിന്റെ പ്രഭാപ്രസരം വിതറിക്കൊണ്ടുവരുന്നു ...
എഴുന്നേല്ക്കുവിൻ, പൊടി പറത്തിക്കുതിയ്ക്കുമീ–
വഴിപോക്കർ തൻ ഭീമസംഘത്തിൽ ലയിക്കുവിൻ !
അടിവെച്ചടിവെച്ചു നീങ്ങുവിൻ, ബദ്ധോത്സാഹം
യുവധീരരേ, മാതൃഭൂമി തൻ യോദ്ധാക്കളേ !''

## ഭാവചിത്രങ്ങളും വർണ്ണനകളും

ഭാഷാപരമായ സവിശേഷതകൾക്കു പുറമെ ഭാവപരമായ മേന്മകളും ഈ കാവ്യത്തിൽ ധാരാളമുണ്ട്. കാവ്യം ദീർഘമാണെങ്കിലും ആദ്യന്തം സുന്ദരമായിരിക്കുന്നു.

ഒന്നാം രംഗത്തിൽ പവിത്രവും നിഷ്ക്കളങ്കവുമായ പ്രേമത്തിന്റെ ചിത്രങ്ങൾ കാണാം. നോക്കൂ:

''നീയെൻ കടാക്ഷങ്ങളേററു നാണിക്കയോ?
പൂംപുലർത്തെന്നലിൽ പുഷ്പമൊളിക്കയോ?''

ഇവിടെ സൗന്ദര്യത്തിൽ പുഷ്പത്തിന്റെ മൃദുലതയും പ്രേമത്തിൽ പ്രഭാതവായുവിന്റെ സുഗന്ധവുമുണ്ട്. ഇതാണ് സൗന്ദര്യത്തിന്റേയും പ്രേമത്തിന്റേയും സംഗമബിന്ദു. പൂവിനും പുലർത്തെന്നലിനും തമ്മിൽ മറച്ചുവെയ്ക്കാൻ ഒന്നുമില്ല.

സൂര്യാസ്തമയത്തിന്റെ ഒരു ചിത്രം:

''അസ്തമയാഭയിൽ,പ്പൊന്നുരുക്കി–
വെച്ചതുപോലായിരുന്നു വാനം . . .
കിരണം കിനാവുകൾ നെയ്തിരുന്നു,
കസവിന്നു വർണ്ണം തിരഞ്ഞിരുന്നു.''

സൂര്യന്റെ കിരണങ്ങൾ മങ്ങിത്തുടങ്ങുന്നതിനെ കിനാവുകൾ നെയ്യുന്നതായും അസ്തമയത്തിനുശേഷം സന്ധ്യയുടെ ചുവപ്പ് മെല്ലെ മെല്ലെ അപ്രത്യക്ഷമാവുന്ന

തിനെ കസവിന്നു് വർണ്ണം തിരയുന്നതായും വർണ്ണിച്ചതിലുള്ള ഭാവനാസൗന്ദര്യത്തെ ഒരു ചിത്രകാരനു് ആവിഷ്ക്കരിക്കാൻ പ്രയാസമായിരിക്കും.

താഴെ കൊടുക്കുന്ന വരികളിൽ, സ്ത്രീ മാതാവാകുന്നതിനു മുമ്പുള്ള സങ്കല്പങ്ങളുടെ അനുപമമായ ചിത്രീകരണത്തിന്നു പുറമെ, മാതാവിന്റെ സ്വഭാവവും ആചരണവുമെന്നതുപോലെതന്നെ ഗർഭകാലത്തെ ഭാവങ്ങളും വിചാരങ്ങളും കൂടി ശിശുവിൽ സ്വാധീനശക്തി ചെലുത്തുമെന്ന മനശ്ശാസ്ത്ര തത്വത്തിന്റെ സൂചനയും കാണാവുന്നതാണു്:

''ഉദരത്തിലെന്തോ പിടയ്ക്കുന്നപോലെ,
ഉള്ളിൽ മിടിപ്പുകളേറുന്നപോലെ . . .
സിതാറിൻ നിനാദം ശരീരത്തിൽ, മന്ദ്ര-
മധുരമാം മുളൽ ഞരമ്പിലെമ്പാടും . . .
ശരിയ്ക്കുന്മത്താൽത്തുടിയ്ക്കുന്നുവോ ഞാൻ?
എനിയ്ക്കെന്റുമേതും പ്രിയപ്പെട്ടപോലെ!''

ഇങ്ങനെയുള്ള മാതാവു വളർത്തിയാൽ മാത്രമേ സന്താനം നവയുഗത്തിന്റെ നേതൃത്വമേല്ക്കാൻ കെല്പുററവനാകയുള്ളൂ.

മൂന്നാം രംഗത്തിൽ, പ്രകൃതിവർണ്ണനാപരമായ ഒരു ചിത്രം നോക്കുക:

''പവനനഹ കസ്തൂരിഗന്ധം പരത്തവേ,
വിണ്ടലം സൗവർണ്ണശോഭവർഷിപ്പതേ;
അരുണിമയതസ്തമയാദ്രിയിൽച്ചോലപോൽ,
ചാരുതാരങ്ങളോ പുഷ്പഫലങ്ങൾപോൽ!
പൃഥിവി ജലവായുക്കൾ ചേർന്നൊരിപ്പാരിടം
പാരം മനോഹരം, സ്വർഗ്ഗമിതാം ദൃഢം!''

നൂതനവും വർണ്ണപ്പൊലിമയുള്ളതുമായ മറെറാരു ചിത്രവും ശ്രദ്ധിക്കു:

''തരളജലധാരയിലായിരം ശക്തികൾ,
തീപ്പൊരിയൊന്നിൽസ്സഹസ്രം കിരണവും;—
നിരവധി യുഗങ്ങളായേതോ മഹസ്സിന്റെ
ദർശനവും പ്രതീക്ഷിച്ചിവ നില്ക്കയാം!''

ജലത്തിൽ നിന്നും ശക്തി (Hydarulic power) സംഭരിക്കാനുള്ള എല്ലാ ഉപകരണങ്ങളെപ്പററിയും ആദ്യവരിയിൽ സൂചിപ്പിച്ചിരിക്കുന്നു. വിദ്യുച്ഛക്തിയും ഈ ജലംതന്നെ. ജാഫരിയുടെ കാവ്യമായ ഭാഷയുടെ 'തീപ്പൊരിയൊന്നിൽ സഹസ്രകിരണ'ങ്ങൾ പുഞ്ചിരിക്കുന്നു. തരളജലധാരകൾ ഉൽക്കണ്ഠാപൂർവം പ്രതീക്ഷിക്കുന്നതു്, അവയെ സർവ ജീവജാലങ്ങളുടേയും നന്മയ്ക്കുവേണ്ടി തിരിച്ചുവിടാൻ കഴിവുള്ള വിദഗ്ദ്ധ ഹസ്തങ്ങളെയാണു്.

നിദ്രയെ കവി വർണ്ണിക്കുന്നതു് ഇങ്ങനെയാണു്:—

''നിദ്ര പരമ സുന്ദരിയാണു്;
സുറുമയെഴുതിയ കണ്ണുകളും

ശ്യാമളവക്ഷസ്സുമുള്ള സുന്ദരി!
അവളുടെ കൺപോളകളുടെ തണലിൽ
സ്വപ്നത്തിന്റെ മദാലസമായ നിഴലുകൾ വിഹരിക്കുന്നു!
അവൾ ദരിദ്രരുടെ കണ്ണുനീർ തുടക്കുന്നു,
ദുഃഖിതരിൽ ആശ്വാസം പുരട്ടുന്നു;
മതവർഗ്ഗഭേദങ്ങൾക്ക് അതീതയാണവൾ.
അവൾ രാത്രിയിൽ വന്ന്
ലോകത്തെ മുഴുവൻ തലോടിയുറക്കുന്നു;
കുട്ടികളെ താരാട്ടുകയും
പൂവുകളെ ലാളിക്കുകയും
പാരിലെങ്ങും മാന്ത്രികാംഗുലികളാൽ
പനിനീർ തളിക്കയും ചെയ്യുന്നു!
അങ്ങനെ, പ്രകൃതിവേദിയിലെ ഓരോ വസ്തുവിന്നും
നവജീവിതം നല്കുന്നു.
നവോന്മേഷം വിതറുന്നു!''

അവസാനമായി, കരുണരസം തുളുമ്പുന്ന ഒരു രംഗം നോക്കു :

''വിട, മധുരവസന്തദിനങ്ങളേ!
വിട, കെടാത്തതാം ചെന്തീപ്പൊരികളേ!
വിട, ദിവാകര ചന്ദ്രതാരങ്ങളേ!
വിട, സമുത്തുംഗ നീലശൈലങ്ങളേ!
വിട, മനോജ്ഞ ജല പ്രപാതങ്ങളേ!
വിട, സുശീതളമന്ദവാതങ്ങളേ!
വിട, വിശാല മൈതാനസ്ഥലികളേ!
വിട, വിദാത സായാഹ്നച്ഛവികളേ!
വിട, കുസുമിത സൗന്ദര്യമെന്നപോൽ
വിലസിടുന്ന യുവസോദരികളേ!
വിട, നവ വിപ്ലവാഗ്നി നാളങ്ങളാം
വരയുവാക്കളേ, ഭാഗ്യദാതാക്കളേ!
മുക്തിതൻ ചെംപുലരിയിൽ നിങ്ങളീ–
രക്തസാക്ഷികളേയും സ്മരിക്കണേ!''

ചുരുക്കിപ്പറയട്ടെ, ഇതു് ഒരു ഉത്തമ കാവ്യമാണ്; ഉർദു സാഹിത്യത്തിന്നു് ഒരു മുതൽക്കൂട്ടമാണ്. പുരോഗമനവാദികളായ ലേഖകന്മാരും കവികളും സർദാർ ജാഫരിയുടെ മാർഗ്ഗം പിൻതുടർന്നെങ്കിൽ, എന്നു് ഞാൻ ആശിച്ചുപോവുകയാണ്!

— മിർജാ ജാഫർ അലിഖാൻ, 'അസർ' ലഖനവി
ഏപ്രിൽ 1949

ഏതു വ്യക്തിയിൽ
പൗരുഷമോ പൊരുതാനുള്ള ധൈര്യമോ ഇല്ലയോ
അയാൾക്ക്
നമ്മുടെ അണിയിൽ സ്ഥാനമില്ല;
എതു വ്യക്തി
ജീവൻ അർപ്പിക്കാൻ ഭയപ്പെടുന്നുവോ
അയാൾ
നമ്മുടെ സംഘത്തിൽ ഉൾപ്പെടുകയില്ല.

—'നജീബി"

# കഥാപാത്രങ്ങൾ

ജാവേദ്
മറിയം
വെള്ളക്കാരൻ
ദൂതൻ
ജീവിതം
ചരിത്രം
കാലം
മരണം

# ഉപക്രമം

കരിം പാതാകകൾ പറക്കുന്ന കാററിൽ,
കൊടും രാത്രി ശിരസ്സുയർത്തി നില്ക്കുന്നു!
അളകം പോൽപ്പിണഞ്ഞിടുന്ന സർപ്പങ്ങൾ,
കരിം പൂവെന്ന പോൽ ചിരിക്കുന്നു ഫണം!
കരിം കുതിരതൻ കുളമ്പടി പാരിൽ,
കരിം കഴുകൻെറ ചിറകടി വാനിൽ!
കരിമല മാറു വിടർത്തി നില്പൂ, കാ-
രിരുമ്പാൽത്തീർത്തൊരു ചുമരു പോലവേ!
ഇരുണ്ട താഴ്വാര, മിരുണ്ട സാഗരം,
ഇരുണ്ട കാനന, മിരുണ്ട പാടവും!
കരിംപുക തുപ്പും പുകക്കുഴലെഴും
പെരും യന്ത്രശാല കരിമേഘം പോലെ;
കരിന്തിരി കത്തും വിളക്കിനാലിരുൾ-
പുരളും വീടുകളിരുൾക്കൂടുപോലെ!
കരിമ്പുഴ കണക്കിഴഞ്ഞിടുന്ന കൂ-
രിരുട്ടിലായ് പുലമ്പിടും കരിമ്പൂതം;
ഇരുൾത്തുണിത്തുണ്ടാൽ മുഖം മൂടി, ക്കരിം-
പുതപ്പേന്തും കറുത്തിരുണ്ടതാം രൂപം!
കരിഞ്ചുണ്ടാൽ മുത്തിക്കളങ്കങ്ങൾ ചാർത്തി
ലഹരിയിൽ പ്പൊട്ടിച്ചിരിക്കും മൂഢതം;
കറുത്ത കുഞ്ഞിനായ്ക്കരിഞ്ഞ മാറിലെ-
കരിഞ്ചുണ്ടി പിഴിഞ്ഞെടുക്കും മാതൃത്വം!
ഇരുണ്ടതാം നഞ്ഞു പുരണ്ട കൂരമ്പിൻ-
നിര ഗഗനത്തിലിരമ്പിപ്പായുന്നു;
കൊടും കഴുമരം, കൊടുംകൊലക്കയർ,
കറുത്തകൈ കഴുത്തുകൾ ഞെരിക്കുന്നു!
കൊരടാവിന്നടി, കറുത്ത പാടുകൾ;
കരളിലോ കറുകറുത്ത പീഡകൾ!

കഠിന കൃത്യങ്ങൾ, കരുണാക്രന്ദങ്ങൾ;
കരിം തലപ്പാവിൽ കറുത്ത നീതിയും!
കറുത്തതാമുടുപ്പണിഞ്ഞ മാന്ത്രികൻ
കരിം പുരികങ്ങൾ വളച്ചു നില്ക്കുന്നു!

പരതന്ത്ര യുഗതമസ്സാണീരാത്രി,
പ്രകാശത്തിൽ നിന്നു മൊളിക്കയാണിവർ!
എവിടെ വിപ്ലവത്തുടുപുലരൊളി?
എവിടെയാത്മാവിൻ വെളിച്ചമാം സൂര്യൻ?

രംഗം : ഒന്ന്

പ്രേമം പ്രകാശകിരണങ്ങൾ വർഷിക്കുന്നു;
പ്രേമമില്ലെങ്കിൽ പ്രകാശവുമില്ല.

—മീർ



## രംഗം : ഒന്ന്

[ഇരുട്ടിൽ രണ്ടു രൂപങ്ങൾ തെളിഞ്ഞുവരുന്നു: വരന്റെ വേഷത്തിൽ ജാവേദും വധുവിന്റെ വേഷത്തിൽ മറിയവും.]

ജാവേദ്: മേഘത്തിനാൽത്തിങ്കളെത്ര മറഞ്ഞിടും?
സ്നേഹത്തിൽനിന്നു സൗന്ദര്യമൊളിക്കുമോ?
നീയെൻ കടാക്ഷങ്ങളേററു നാണിക്കയോ?
പൂംപുലർത്തെന്നലിൽപ്പുഷ്പമൊളിക്കയോ!
നീയെന്റെ ചിത്തം ശരിക്കുമറിയുമേ,
ബാല്യസഹചരിയാകും മറിയമേ!
മുഗ്ദ്ധങ്ങളാമെൻ നിശീഥസ്മൃതികൾ നിൻ
സ്നിഗ്ദ്ധാളകങ്ങളിൽപ്പററിക്കിടക്കയാം.
ലജ്ജാവിവശമാം നിന്റെ നീൾക്കണ്ണുകൾ
നിർദ്ദയമെന്റെ ഹൃദയം തുളയ്ക്കയാം.
സ്നേഹസൗന്ദര്യമദിര നിൻ വീക്ഷണം;
ജീവിതത്തിന്നാവെളിച്ചം നകരണം!
സഞ്ചിതമാണനുരാഗമിക്കൺകളിൽ
പൊൻചഷകത്തിൽ മധുവെന്ന പോലവെ,
അഞ്ചിതം മൈലാഞ്ചിയാലിക്കരതലം
ചെന്താമരപ്പൂ വിടർന്നതുപോലവെ!
പ്രേമനിശീഥ ദീപാങ്കുരമാണു നീ,
യൗവനസ്വപ്നസാക്ഷാൽക്കാരമാണു നീ!
നീണ്ടിടും പെട്ടൊരിക്കണ്ണിലെ ദീപ്തിയാൽ
നീയെൻ ഗൃഹത്തിൽ വെളിച്ചം കൊളുത്തുക!
വാണിയാൽജ്ഞാനമുണർത്തുക, സുസ്മിത—
ധാരയാൽപ്പൂവിലുല്ലാസം പകരുക!

[മറിയം പുഞ്ചിരിക്കുന്നു]

എന്തൊരാകർഷണം, പുഞ്ചിരി പൂവിതൾ—
ത്തുമ്പിലുറങ്ങുന്ന പൂനിലാവല്ലയോ?

എങ്കിലുമാത്മദാഹം ശമിപ്പീല, ഹാ,
സിന്ധുനല്കുന്നതൊരു ജലബിന്ദുവോ?
പ്രേമവും ഗാനവും മദ്യചഷകവും—
ഓമനേ, സർവ്വസ്വവുമാണെനിക്കു നീ!
നീയറിഞ്ഞിട്ടുമറിയാത്ത ഭാവമാം,
നീരവമൗനം നിതാന്തവാചാലമാം!
നമ്മുടെ രാഗം പുതുതൊന്നുമല്ല,യി—
ച്ചെമ്മുന്തിരിച്ചാർ പഴയതുതന്നെയാം!
അന്നത്തെ സായാഹ്നസന്ധ്യതൻ ചിത്രങ്ങ—
ളിന്നുമെൻ ഹൃത്തിൽ തെളിഞ്ഞുവരികയാം!

അസ്തമയാഭയിൽ,പ്പൊന്നുരുക്കി—
വെച്ചതുപോലായിരുന്നു വാനം!
മങ്ങിച്ച തൻ നിഴൽ നീണ്ടിരുന്നു,
ദിങ്മുഖമാലസ്യം പൂണ്ടിരുന്നു
കിരണം കിനാവുകൾ നെയ്തിരുന്നു,
കസവിന്റെ വർണ്ണം തിരഞ്ഞിരുന്നു!
കരളിൽക്കാർമുകിലേതോ പാകി, നീയെ—
ന്നരികത്തു തലതാഴ്ത്തി നിന്നിരുന്നു!
ഉയിരെന്നാൽ മാദകഗന്ധം നിന്റെ—
യുടയാടയ്ക്കൊപ്പം ചൊരിഞ്ഞിരുന്നു!
തലയിൽ നിന്നിഴയും പൂഞ്ചേലയെന്നിൽ
തരളതരംഗങ്ങൾ ചേർത്തിരുന്നു!
നിശപോലെ കൺപോളപൂട്ടിനില്ക്കേ,
നിതരാം നിൻനെഞ്ചുമിടിച്ചിരുന്നു!

രവികനിഞ്ഞൂഴിയെത്തഴുകി, രാത്രി
നവതാരഹാരമെടുത്തുചാർത്തി
ഇരുൾമുടി പെട്ടെന്നഴിഞ്ഞുവീഴ്കെ,—
യൊരുതാരം നിൻകണ്ണിൽ വന്നുമിന്നി!
മധുരമായെന്നെ നീ നോക്കി, പിന്നെ—
ച്ചിരിതൂകി, യെന്തോ മിഴികൾ ചൊന്നു
അതിന്റെ പൊരുളറിഞ്ഞാദ്യമായ് നാ—
മനുരാഗമധുരാസവം നുകർന്നു!

അത്തു നമ്മിലാനന്ദലഹരിചേർത്തു,
അത്തു നമ്മിൽ പ്രേമത്തിൻ ശക്തിചേർത്തു!
വിരഹം സഹിക്കാൻ സമർത്ഥരായ് നാ,—
മെരിതീയിൽച്ചാടാനും ശക്തരായ് നാം!

ചിരകാലപ്രാർത്ഥിതരാത്രിയിന്നാം,
വിരഹിസംയോഗമുഹൂർത്തമിന്നാം!

[മറിയം പ്രേമാർദ്രയായി ജാവേദിന്റെ നേരെ നോക്കുകയും പിന്നീട് ദൃഷ്ടികൾ താഴ്ത്തുകയും ചെയ്യുന്നു. അവളുടെ കണ്ണുകളിൽനിന്നു് രണ്ടു് കണ്ണുനീർത്തുള്ളികൾ അടർന്നുവീഴുന്നു; അവ ആ ചമ്പകപ്പൂങ്കവിളിലൂടെ വെള്ളിക്കമ്പികൾപോലെ താഴോട്ടു നിപതിയ്ക്കുന്നു.]

മറിയം: പ്രേമാശ്രുവാണെനിയ്ക്കുള്ളതാം കൈമുതൽ!

ജാവേദ്: പ്രേമാശ്രുനിർമ്മലസ്നേഹാശ്രുതന്നെയാം!
ഈയശ്രു തപ്തർക്കു ശീതോപചാരമാം,
ഈയശ്രു മാനവ ഭാഗ്യനക്ഷത്രമാം!
നിന്റെയസ്തിത്വമീയാർദ്രനേത്രങ്ങളിൽ;
നിൻഗൃഹശ്രീത്വമിച്ചെന്താരടികളിൽ!
നാരി സുഖദുഃഖഭാഗഭാക്കായിടും,
നാരി നരകത്തെ നാകമായ് മാററിടും!
നെററിയിൽ സ്വേദനക്ഷത്രങ്ങൾ പററിടാം,
നേത്രത്തിലെന്നാൽ*സ്സുലേഖതൻ സുസ്മിതം!
കാമുകിയാണവൾ, കാമ്യയും; സന്താപ—
ഭോഗിനിയാണവൾ, സന്തോഷദാത്രിയും!
വീണയും ഗാനവും ഗായികയുമവൾ;
പൂവുമുദ്യാനവും പൂന്തെന്നലുമവൾ!

മറിയം: ശരിയായനുസ്മരിക്കുന്നു ഞാനും
നിരവദ്യ ഹൃദ്യമാമഞ്ജുരാത്രി!
നിമിഷങ്ങൾ പൂവുകൾപോൽ വിരിഞ്ഞു
ഹൃദയരക്തത്തിലലിഞ്ഞിരുന്നു!
നിനവു കിനാവായലകൾ നീർത്തി,—

* പാരസിക സാഹിത്യത്തിലെ അനശ്വരയായ നായികയാണു് സുലേഖ; നായകൻ യൂസഫും.

യിരുളിൽ മിന്നാമിനുങ്ങെത്തിനോക്കി!
സ്ഥലകാലവസ്ത്രാഞ്ചലങ്ങളൂർന്നു,
പരമനിർവാണസുഖമുറന്നു!
എരിതീപ്പൊരികൾ ഞരമ്പിലോടി,
ചുഴലവും താരങ്ങൾ നൃത്തമാടി!
ഒരു കൊടുങ്കാററുപോലായിരുന്നു,
കടലിൻെറയാവേശമായിരുന്നു,
പ്രണയാർദ്രമാരാത്രി, യൗവനത്തിൻ
മദമെല്ലാമുൾക്കൊണ്ടതായിരുന്നു!

ജാവേദ്: ആ രാത്രിയിന്നോളമഴക പെയ്തു,
ആ രാത്രി താനിന്നമലകൾ നെയ്തു!



രംഗം : രണ്ട്

പൂന്തോട്ടത്തിൻെറ ഹൃദയത്തിൽ പൂവുവേണം;
ജീവിതത്തിന്നു് അനുസ്യൂതത്വം വേണം.

— ജാഫരി

### രംഗം : രണ്ട്

ജാവേദിന്റെ ഗാനം:

ഇരവിന്റെ നിഴൽ ഭുവിൽ വീശിക്കഴിഞ്ഞു,
ഇരുളും മൗനഭാരവും പേറിയണഞ്ഞു!
നിമിഷങ്ങൾ മിന്നാമിനുങ്ങുകൾ പോലെ-
യുയരുന്നു, കരളിലെത്തീപ്പൊരിപോലെ!

ഇരുളിന്റെ യവനിക നീങ്ങുന്നുവല്ലോ,
ഒരു ചാരുത പുറത്തെത്തുന്നുവല്ലോ!
സമയത്തിൻ സാഗരത്തിരകളിൽ നിന്നു-
മൊരു മുഗ്ദ്ധരൂപമുദിയ്ക്കുന്നുവല്ലോ!
മഴവില്ലിന്നൊളിചേരും വിരിനെററിയോടെ,
മിഴിയിലുറക്കച്ചടവുകളോടെ,
കരതലം തന്നിൽ മൈലാഞ്ചിത്തുടുപ്പാ-
മഴകുററ ചെന്താമര മലരോടെ,
ചിരമെന്നഭിലാഷ പുഷ്പദളങ്ങൾ
വിതറിയോരോമൽക്കുറുനിരയോടെ,
ഘനനീലവേണിയിലുത്തരീയത്തിൻ
കസവിനാൽപ്പൊന്നല മിന്നിച്ചുകൊണ്ടേ
മധുമാസചന്ദ്രികാസ്മൃതികളുയരും
മാറിടം നന്നായൊളിപ്പിച്ചുകൊണ്ടേ,
മൃദുലമനോജ്ഞഭുജത്തിൽ യുവത്വ-
നവജൃംഭണങ്ങളമർത്തിയൊതുക്കി,
വദനത്തിലുത്സാഹമുജ്ജ്വലിച്ചാലും
കവിളിലായ് നാണത്തിന്നരുണിമ ചാർത്തി,
പുരികത്തിൽ പ്രതിഷേധം വില്ലെടുത്താലു-
മധരത്തിൽ സ്വീകൃതിമുദ്ര വിടർത്തി,
ഇരുളിന്റെയാത്മാവിൽപ്പൂങ്കാവുണർത്തി-
ക്കനകക്കിനാവുപോലെൻപ്രിയയെത്തി!

ജാവേദ്: ജീവിതമൊരു മഹാകാവ്യമാ, ണതിലോർത്താൽ
പാവനസ്നേഹത്തിൻെറ ചരിതം പ്രധാനം താൻ!
ആശ്ലേഷങ്ങളിലൂടെ, യേകാന്തമധുരമാ–
മാലാപങ്ങളിലൂടെയക്കാവ്യം പിറക്കുന്നു;
പുരികം ചുളിയുമ്പോഴും, കൺപോളയിളകുമ്പോഴും,
ഭുജങ്ങൾ തരിക്കുമ്പോഴും, പാശ്വങ്ങൾ ത്രസിക്കുമ്പോഴും,
ഹൃദയം പിടയുമ്പോഴും, നെഞ്ചിടിപ്പേറീടുമ്പോഴും,
യുവത്വം കളിത്തോണി തുഴയാൻ തുടങ്ങുന്നു!
പിന്നെയോ പല ദൃശ്യം; വദനം തിളങ്ങുന്നു.
സുന്ദരസുമമാല്യം സുമണം സുകീടുന്നു!
ചന്ദനം ചിരിക്കുന്നു, സിന്ദൂരം പരക്കുന്നു,
ചില്ലകളിളകുന്നു, മൊട്ടുകൾ തുളമ്പുന്നു!
അളകമഴിയുന്നു, പൂങ്കുകിലിഴയുന്നു,
മുകിൽ മൂടുന്നു, പിന്നെപ്പേമാരി വർഷിക്കുന്നു!

മർത്ത്യജീവിതസാർത്ഥവാഹസംഘത്തിൻ യാത്ര–
യെപ്പൊഴും പൊടിപാറുംവിധത്തിൽത്തുടരുന്നു!
ഇല്ലൊരു വിരാമവും, ജീവിതമനസ്യൂതം
നല്ലതാം തുടർക്കഥപോലെ, സംഗീതംപോലെ!
കിരണം നൂനം കിരണത്തിൽനിന്നു താൻ പൊട്ടി–
വിടരും, പൂക്കുററിയിൽനിന്നു തീപ്പൊരിപോലെ!

രംഗം: മൂന്ന്

പാരതന്ത്ര്യത്തിൽ, വററിവരണ്ട നദിയാണ് ജീവിതം;
സ്വാതന്ത്ര്യത്തിലോ, നിറഞ്ഞുകവിഞ്ഞ സമുദ്രവും!

— ഇക്ബാൽ

രംഗം: മൂന്നു്

[മറിയം കീറിയ തുണിക്കഷണങ്ങൾകൊണ്ടു് തന്റെ ഭാവി സന്താനത്തിനുവേണ്ടി ഒരു കുട്ടിക്കുപ്പായം തുന്നുന്നു. പല നിറത്തിലുമുള്ളതാണു് തുണിക്കഷണങ്ങൾ]

(അണിയറയിൽ നിന്നു് കോറസ്സിന്റെ ശബ്ദം)

ജീവിതത്തിന്റെ ഗാനം:

പൃഥിവിജലവായുക്കൾ ചേർന്നൊരിപ്പാരിടം
പാരം മനോഹരം, സ്വർഗ്ഗമിതാം ദൃഢം!
പവനനഹ കസ്തൂരിഗന്ധം പരത്തവേ,
വിണ്ടലം സൗവർണ്ണശോഭ വർഷിപ്പൂതേ;
അരുണിമയതസ്തമയാദ്രിയിൽച്ചോലപോൽ,
ചാരു താരങ്ങളോ പുഷ്പഫലങ്ങൾപോൽ!
പൃഥിവിജലവായുക്കൾ ചേർന്നൊരിപ്പാരിടം
പാരം മനോഹരം സ്വർഗ്ഗമിതാം ദൃഢം!
അധരിത[1]സരോദമാം ഗംഗാതരംഗവും,
[2]ആസരശില്പകല്പങ്ങൾ ശിലകളും
വിവിധതരവർണ്ണപ്പൊലിമകളെച്ചേർത്തു-
പൂട്ടിയ സൂര്യന്റെ മോഹനയാനവും-
പൃഥിവിജലവായുക്കൾ ചേർന്നൊരിപ്പാരിടം
പാരംമനോഹരം സ്വർഗ്ഗമിതാംദൃഢം!
ഹിമഗിരിശിരസ്സനഭസ്സോളമുന്നത,-
മിത്ര മഹാനേതു രാജാധിരാജനോ?
ഇതുപൊതുവിലേഷ്യയ്ക്കു ബഹുമതിനിദാനമാ-
ണിന്ത്യയ്ക്കഭിമാന തുംഗകിരീടവും!

---

1. സരോദവാദ്യം
2. 'ആസർ' ഈജിപ്തിലെ പ്രസിദ്ധനായ പ്രതിമാശില്പിയായിരുന്നു.

പൃഥിവിജലവായുക്കളംചേർന്നൊരിപ്പാരിടം
പാരം മനോഹരം, സ്വർഗ്ഗമിതാംദ്ദ്ഢം!

അമൃതകരനിൽസ്സദാ പ്രേമസമുദ്രമു-
ണ്ടാർത്തിരമ്പുന്ന സംഘർഷ തരംഗിതം;
പ്രണയകലഹങ്ങളും, ഹർഷവിഷാദവും,
പ്രേമവൈവശ്യവുമുണ്ടാത്തിരകളിൽ!

പൃഥിവിജലവായുക്കളംചേർന്നൊരിപ്പാരിടം
പാരം മനോഹരം, സ്വർഗ്ഗമിതാംദ്ദ്ഢം!

പുലരിയിലിളംതെന്നൽവീശവേ, പൂവുകൾ
പ്രാണനിൽത്തൂകുന്ന ദിവ്യപരിമളം;
മഹിയിലതുപൊഴുതു മദിരാലയത്തിൽത്തകം
മാദകാഹ്ലാദലഹരി പരക്കയാം!

പൃഥിവിജലവായുക്കളം ചേർന്നൊരിപ്പാരിടം
പാരം മനോഹരം, സ്വർഗ്ഗമിതാംദ്ദ്ഢം!

കുറുനിരകളിളകവേ, ചുണ്ടുവിറയ്ക്കവേ,
കാററിൽ വസ്ത്രാഞ്ചലം പാറിക്കളിക്കവേ,
കുതുകമൊട്ടചാഞ്ചാടിനില്പൂ, ചുഴലവും
കൊഞ്ചിക്കുണുങ്ങുന്ന പൂന്തനുവല്ലികൾ!

പൃഥിവിജലവായുക്കളം ചേർന്നൊരിപ്പാരിടം
പാരം മനോഹരം, സ്വർഗ്ഗമിതാംദ്ദ്ഢം!

ചൊടികളിൽമരന്ദം, മനോജ്ഞമിഴികളിൽ
ചെമ്മുന്തിരിച്ചാറിനുള്ളോരരുണിമ;
ഉടലണിവിപഞ്ചിയിൽ യൗവനഗീതവു,-
മുള്ളിലനുരാഗബാലപാഠങ്ങളും!

പൃഥിവിജലവായുക്കളം ചേർന്നൊരിപ്പാരിടം
പാരം മനോഹരം സ്വർഗ്ഗമിതാംദ്ദ്ഢം!

വിമലഹസിതങ്ങളിൽപ്പൂവുകൾ, നെററിതൻ
വേർപ്പിൽ ഗംഗാജലബിന്ദുപ്രകാശവും,
വിജയമഹിതങ്ങൾ സൗന്ദര്യചരിതങ്ങൾ:
തോൽവിയിൽപ്പോലും ജയത്തിൻെറ ഗാഥകൾ!

പൃഥിവിജലവായുക്കൾ ചേർന്നൊരിപ്പാരിടം
പാരം മനോഹരം, സ്വർഗ്ഗമിതാംദ്ദൃഢം!

മലർവനിയിൽ ജീവിതമായവാനമ്പാടി
പാടുന്നു, പൂവിൻനിറംതന്നെ പുത്തനായ്;
മഹിതതരജീവിതത്തിൻെറ നൈരന്തര്യ-
ബാല്യലീലാവിലാസങ്ങൾ മഹാത്ഭുതം!

പൃഥിവിജലവായുക്കൾ ചേർന്നൊരിപ്പാരിടം
പാരം മനോഹരം സ്വർഗ്ഗമിതാം ദൃഢം!

തരളജലധാരയിലായിരം ശക്തികൾ,
തീപ്പൊരിയൊന്നിൽസ്സഹസ്രം കിരണവും-
നിരവധിയുഗങ്ങളായേതോ മഹസ്സിൻെറ
ദർശനവും പ്രതീക്ഷിച്ചിവ നില്പുയാം!

പൃഥിവിജലവായുക്കൾ ചേർന്നൊരിപ്പാരിടം
പാരം മനോഹരം, സ്വർഗ്ഗമിതാംദൃഢം!

പ്രകൃതിഹൃദയത്തിലുണ്ടഗ്നിസ്ഫുരണമ-
ശ്ശക്തിതന്നുഷ്ണളസ്പർശങ്ങൾ കാരണം
സിരയിലൊഴുകുന്നു ചുടുനിണം, മിന്നതിൽ
പ്രത്യക്ഷമെന്നാൽ മനുഷ്യനിയന്ത്രണം!

പൃഥിവിജലവായുക്കൾ ചേർന്നൊരിപ്പാരിടം
പാരം മനോഹരം, സ്വർഗ്ഗമിതാംദൃഢം!

നിഖിലമണിദീപപ്രഭയും നിയന്ത്രിതം
നീലാംബരവും മനുജമുദ്രാങ്കിതം;
ഉഡുപതി, ദിനേശൻ, ബൃഹസ്പതികൂടിയു-
മൂക്കാലെ ചാടിയാലെത്തുമിടത്തിലായ്!

പൃഥിവിജലവായുക്കൾ ചേർന്നൊരിപ്പാരിടം
പാരം മനോഹരം, സ്വർഗ്ഗമിതാംദൃഢം!

സ്തനിതപവമാനവിദ്യുത്തുകൾ ഭൃത്യരായ്,
മർത്ത്യകരത്തിൽ വിജയചഷകമായ്;
ഇതുവരെയനഭ്യസ്തമായ സംഗീതങ്ങ-
ളിന്നു സുസാധകം ചെയ്യുവരികയായ്!

പൃഥിവിജലവായുക്കൾ ചേർന്നൊരിപ്പാരിടം
പാരം മനോഹരം, സ്വർഗ്ഗമിതാം ദൃഢം!

ഗഗനതലഗംഗതൻ മേലെ കുതിക്കയായ്,
അന്ധവിശ്വാസച്ചളികൾ കഴുകയായ്;
ഗഹനസുഖലഹരിയെഴുമാപ്ലാദമദ്യങ്ങ-
ളാസ്വദിച്ചാമയമെല്ലാം മറക്കയായ്!

പൃഥിവിജലവായുക്കൾ ചേർന്നൊരിപ്പാരിടം
പാരം മനോഹരം, സ്വർഗ്ഗമിതാംദൃഢം!

നിഖിലമിതുവാസ്തവമെങ്കില്ല, മസ്വത-
ന്ത്രാത്മാക്കൾക്കൂട്ടിൽപ്പിടഞ്ഞുകഴിയവേ,
കുടിലിലെ വിളക്കുപോൽ ജീവിതം മങ്ങവേ,
ക്രൂരഭടന്മാർ ചുഴലവുമെത്തവേ,

പൃഥിവിജലപവനയുതമാകിലും, പാരിടം
പാടേ തകർന്ന കണ്ണാടിപോലാംദൃഢം!

(ശബ്ദകോലാഹലവും മുദ്രാവാക്യങ്ങളും വെടിയൊച്ചയും കേൾക്കുന്നു)

മറിയം:

എല്ലാഭാഗത്തുനിന്നും പ്രളയത്തിൻെറ കോലാഹലം;
എന്താണാവോ നഗരത്തിൽ സംഭവിച്ചുകൊണ്ടിരിക്കുന്നതു്!

(പ്രവേശിച്ചുകൊണ്ടു്)

ജാവേദ്: നീ നിറംപിടിച്ച സ്വപ്നങ്ങളിൽ മുഴുകിയിരിക്കുന്നു;
നിദ്രയിലെന്നപോലെ ഒന്നും അറിയാതിരിക്കുന്നു!
ഈ പിഞ്ചുജീവനെ നോക്കു,
അവൻ നിൻെറ ഹൃദയത്തിന്നുള്ളിൽ,
ഗർഭപാത്രത്തൊട്ടിലിൽ,
ഒന്നുമറിയാതെ ഉറങ്ങുന്നു.
അവൻെറ ഉടലും ഉയിരും
നിൻെറ രക്തംകൊണ്ടാണു് വളരുന്നതു്.
അവൻ ഭൂമിയിൽ പിറന്നാൽ

നിന്റെ പവിത്രമായ വക്ഷസ്സിൽനിന്ന്
വാത്സല്യവും പ്രേമവും ദുഗ്ദ്ധനദിയായി ഒഴുകും.
പ്രേമത്തിന്റെ രാത്രികളിൽ
നിന്റെ സ്വച്ഛമായ ഹൃദയത്തിലെ പുത്തൻപൂമൊട്ടുകൾ
പൂവുകളായിവിരിഞ്ഞിരുന്നു;
അവയുടെ പ്രകാശത്തിൽ ഭിത്തികളും കവാടങ്ങളും–
തിളങ്ങിയിരുന്നു.
ആ കാന്തിയിൽ ചന്ദ്രൻ ലജ്ജിച്ച് മുഖം മറച്ചിരുന്നു.
എന്നാൽ, ഇനി
ആ ഹൃദയത്തിൽ വാത്സല്യം തുടിയ്ക്കും;
നീ സ്നേഹത്താൽ ഓമനമകനെ മാറിൽ ചേർത്തുപിടിയ്ക്കും;
അവൻ ആനന്ദാതിരേകത്താൽ പിഞ്ചുകൈകളുയർത്തി
നിന്റെ കഴുത്തിൽ—
എന്റെ ചുടുചുംബനങ്ങൾ കണ്ഠാഭരണംപോലെ
ചുററിക്കിടന്നിരുന്ന നിന്റെ കഴുത്തിൽ–
ചുററും!
ഇളം ചുണ്ടുകൾകൊണ്ട് അവൻ
ഈമ്പിയീമ്പി നിന്റെ മുലകുടിയ്ക്കുമ്പോൾ,
ഒമ്പതു മാസത്തെ നിന്റെ യാതനകളുടെ ക്ഷീണം
ഓരോ ഞരമ്പിൽനിന്നും നീങ്ങും;
നിനക്ക് നിറഞ്ഞുകവിഞ്ഞ യൗവനത്തിന്റെ
ബോധം ഉണ്ടാവുകയുംചെയ്യും.
അവൻ ഉറക്കത്തിൽ
അപ്സരസ്സുകളെ സ്വപ്നം കാണുകയും
ചുണ്ടുകൾക്കിടയിൽ ചിരിവിടർത്തുകയും ചെയ്യുമ്പോൾ,
ലോകത്തിലെ എല്ലാ നിധികളും
ആ പിഞ്ചുചുണ്ടുകളിൽ ഒതുങ്ങിക്കിടക്കുന്നുവെന്ന്
നിനക്കു തോന്നും.
പിന്നെ, അവൻ മുട്ടുകുത്തിനടക്കുവാനും
അസ്പഷ്ടമധുരമായി കൊഞ്ചുവാനും തുടങ്ങുമ്പോൾ,
പ്രപഞ്ചത്തിലെ നൃത്യവും ഗീതവുമെല്ലാം
പ്രത്യക്ഷപ്പെടുന്നതായി നിനക്ക് അനുഭവപ്പെടും.
ആ ആനന്ദത്തിന്റെ മുമ്പിൽ

പ്രപഞ്ചത്തിലെ മററെല്ലാ ആനന്ദങ്ങളും തുച്ഛമത്രെ.
പക്ഷേ,
ഭാരതമെന്നറിയപ്പെടുന്ന ഈ നാട്ടിൽ
ആ ആനന്ദംപോലും ലഭ്യമല്ല!
ഇവിടെയെങ്ങും
മൃത്യുവിൻെറ കൊടുങ്കാററു വീശുന്നു;
പൊടിപടലത്തിൽനിന്നു്
പകർച്ചവ്യാധിയുടെ ഇരുണ്ട ചുഴലിക്കാററുയരുന്നു;
മരണത്തിൻെറ പിശാചുക്കൾ
ആർത്തട്ടഹസിച്ചുകൊണ്ടു് ചുററിക്കറങ്ങുന്നു!
അമ്മമാർ,
ഓമനപ്പൈതങ്ങളെ വസ്ത്രാഞ്ചലത്താൽ മറച്ചുകൊണ്ടു്,
ഭയത്താൽ വിറയ്ക്കുന്നു;
അവരുടെ കർണ്ണങ്ങളിൽ
നാലുപാടുനിന്നും ഈ ശബ്ദങ്ങൾ നിപതിക്കുന്നു:
'മാതാക്കളുടെ സമൃദ്ധവക്ഷസ്സുകൾ വററിപ്പോകും;
പൈതങ്ങളുടെ ചുണ്ടിൽനിന്നു് പുഞ്ചിരി അസ്തമിക്കും
പൈമ്പാൽപ്പുഴയൊഴുകുന്ന ഈ പൂന്തോപ്പു്
മണലാരണ്യമാകും."
അപ്പോൾ നീയും,
എൻെറ മറിയമേ,
എൻെറ കുഞ്ഞിൻെറ അമ്മയായ മറിയമേ,
ബംഗാളിലെ നൂറുനൂറു സ്ത്രീകളെപ്പോലെ,
കരയുന്ന കുഞ്ഞിനെ—
കരളിൻെറ നുറുങ്ങിനെ—
ശൂന്യമായ പാതയിലെ ചുട്ടുപൊള്ളുന്ന
മണ്ണിൽ വലിച്ചെറിഞ്ഞു്,
ഒരു കഷണം ഉണങ്ങിയ റൊട്ടിക്കുവേണ്ടി,
യൗവനത്തിൻെറ അഭിമാനം
മാംസത്തുണ്ടുകൾപോലെ വില്ക്കപ്പെടുന്ന—
വേശ്യാലയങ്ങളിൽ,
അഭയം തേടിയേക്കാം!
നോവു സഹിക്കുന്ന കുഞ്ഞിൻെറ ദീനരോദനം

ദൂരത്തോളം നിൻെറ നിഴലുകളെ പിന്തുടർന്നേക്കാം,
ഉറക്കത്തിൽ നിൻെറ ആത്മവിനെ പിടിച്ചു-
കുലുക്കിയേക്കാം!

പക്ഷേ, നീ
ഏതെങ്കിലും വേശ്യാലയത്തിലെ ഉണങ്ങിയ റൊട്ടി
ക്കഷണത്തിന്നുവേണ്ടി

തൻെറ ദേഹത്തെ,
തൻെറ ആത്മാവിനെ,
വിററുകളയാം;
സ്വന്തം വാത്സല്യത്തെ
സ്വന്തം കൈകൊണ്ടുതന്നെ
ഞെക്കിക്കൊല്ലാം!

മറിയം: ഹാ, അക്രമിയായ ഭരണകൂടമേ!...

ജാവേദ്: അന്നം
കല്പവൃക്ഷശാഖകളിൽ കായ്ക്കുന്നില്ല,
കാർമേഘത്തിൽനിന്നു് വർഷിയ്ക്കുന്നില്ല,
ഈശ്വരസന്ദേശമായി അവതരിയ്ക്കുന്നില്ല!
റൊട്ടികൾ, ഗോതമ്പുറൊട്ടികൾ,
ചുവന്നസ്വർണ്ണംപൊതിഞ്ഞ ഗോളശകലങ്ങൾ,
ചന്ദ്രനെപ്പോലെ വൃത്താകാരമാർന്ന
സൂര്യനെപ്പോലെ ചൂടാർന്ന റൊട്ടികൾ
ആകാശത്തിൽ നിർമ്മിക്കപ്പെടുന്നില്ല;
അവ മനുഷ്യഹസ്തങ്ങളാൽ വിരചിതമാണു്,
അവൻെറ ചിരകാല പ്രയത്നത്തിൻെറ പരിണത
ഫലമാണു്.

കൃഷിക്കാരൻ,
ചുട്ടുപൊള്ളുന്ന വെയിലിൽ
തൻെറ കരിയും നുകവുംകൊണ്ടു് വയൽ ഉഴന്നു;
നൂററാണ്ടുകളുടെ പാരവശ്യവും ദാരിദ്ര്യവും ക്ഷീണവും
നിഴലിയ്ക്കുന്ന കണ്ണുകളാൽ,
മണ്ണിൽനിന്നു പൊട്ടിവരുന്ന മുളകളെ
പ്രേമപൂർവ്വം ഉററുനോക്കുന്നു;

തന്റെ കരയുന്ന കുഞ്ഞുങ്ങളുടെ ദുഃഖംവിസ്മരിച്ചുകൊണ്ടു്
ധാന്യച്ചെടികളെ,
താൻ വളർത്തിയ പൈതങ്ങളെയെന്നപോലെ
വാത്സല്യത്തോടെ, കൈകളാൽ തലോടുന്നു, നനയ്ക്കുന്നു.
പിന്നെ, ഇളം തണ്ടുകളിൽ ഗോതമ്പുകതിരുകൾ
മുത്തുമണികൾപോലെ കായ്ക്കുന്നു;
കർഷകന്റെ ആത്മാവു്
വികാരാർദ്രമായി അവയെ ചുംബിയ്ക്കുന്നു!
ആകാശം നൃത്തംവെയ്ക്കുന്നു, ഭൂമി തിരിയുന്നു!
പിന്നെയോ,
കററകൾ കൊയ്യുന്നു, കളങ്ങൾ നിറയുന്നു,
ധാന്യം പൊടിയ്ക്കുന്നു, പെൺകിടാങ്ങൾ പാടുന്നു,
കുപ്പിവളകൾ കിലുങ്ങുന്നു,
തീനാളത്തിന്റെ പ്രഭയിൽ പൂകവിളുകൾ തിളങ്ങുന്നു!
അങ്ങനെ,
ഗോതമ്പിന്റെ സൂര്യചന്ദ്രന്മാർ
ഗ്രാമത്തിലേയും നഗരത്തിലേയും എരിയുന്ന
അടുപ്പുകളിൽ
തത്തിക്കളിയ്ക്കുന്നു!
റൊട്ടികൾ, ഗോതമ്പുറൊട്ടികൾ,
ചുവന്ന സ്വർണ്ണംപൊതിഞ്ഞ ഗോളശകലങ്ങൾ,
ചന്ദ്രനെപ്പോലെവൃത്താകാരമാർന്ന, സൂര്യനെപ്പോലെ–
ചൂടാർന്ന റൊട്ടികൾ,
കല്പവൃക്ഷശാഖകളിൽ കായ്ക്കുന്നില്ല,
കാർമേഘത്തിൽനിന്നു വർഷിക്കുന്നില്ല
ഈശ്വരസന്ദേശമായി അവതരിയ്ക്കുന്നില്ല;
അവ മനുഷ്യഹസ്തങ്ങളാൽ വിരചിതമാണു്.
പക്ഷേ, ഇന്നു്
മനുഷ്യനിർമ്മിതമായ റൊട്ടിയ്ക്കുവേണ്ടി
സ്ത്രീത്വം വില്ക്കപ്പെടുന്നു,
ആഭിജാത്യം വില്ക്കപ്പെടുന്നു!
ഇന്നു്, വെടിവെപ്പു നടക്കുന്നു,
രക്തപ്പുഴയൊഴുകുന്നു;

ധാന്യപ്പുരകൾ ശബ്ദിയ്ക്കുന്നില്ല, പെൺകിടാങ്ങൾ—
പാടുന്നില്ല,
കുപ്പിവളകൾ കിലുങ്ങുന്നില്ല!
ഇന്നും പാടത്തിൽ കൊയ്ത്തുകൾ നടക്കുന്നുണ്ട്,
കളങ്ങൾ നിറയുന്നുണ്ട്;
പക്ഷേ, ഗ്രാമങ്ങൾ ശബ്ദശൂന്യങ്ങളാണ്!
കരിഞ്ചന്തയുടെ തെളിച്ചം കൂടിവരുന്നു,
പെൺകിടാങ്ങൾ ധാന്യംപൊടിയ്ക്കുന്ന ജോലിയു
പേക്ഷിച്ച്
പടികൾതോറും കയറിയിറങ്ങുന്നു!
കർഷകൻെറ നിസ്തേജമായ കണ്ണുകൾ
ദീർഘകാലത്തെ പാരവശ്യവും ദാരിദ്ര്യവും
തളർച്ചയുംതാങ്ങിക്കൊണ്ട്,
സ്വന്തം കുട്ടികൾ പട്ടിണിയാൽ മരിയ്ക്കുന്നകാഴ്ച
കാണുന്നു!

നോക്കൂ,
അക്രമികളായ ബ്രിട്ടീഷുകാരുടെ ഭരണത്തിൽ,
വിശപ്പിൻേറയും മരണത്തിൻേറയും തണലിൽ,
നാം എത്ര സ്വതന്ത്രരാണ്!

മറിയം: ഹാ, അക്രമിയായ ഭരണകൂടമേ!...

ജാവേദ്: നഗ്നതമറയ്ക്കാത്ത നിൻെറ പൂമേനിയെ,
യൗവനത്തിൻെറ പൂവനത്തെ, ഒന്നുനോക്കൂ!
അതിൽ, ദാരിദ്ര്യം
ഗ്രീഷ്മനിദാഘംപോലെ വ്യാപിച്ചിരിയ്ക്കുന്നു;
തുന്നിച്ചേർത്ത പഴന്തുണിയുടുപ്പ്
ഉണങ്ങിയ ഇലകൾപോലിരിയ്ക്കുന്നു;
അവയവങ്ങൾ ശൂന്യമായ ചില്ലകൾപോലെ
കാണപ്പെടുന്നു!

ഓർക്കൂ,
ജലതരംഗങ്ങളെന്ന ഭ്രമം ഉളവാക്കിയിരുന്ന
'ഡാക്കാമസലിൻ' ഉല്പാദിപ്പിച്ച നാട്ടിലെ—
പ്രജകളാണ് നാം.

മേഘങ്ങളിൽനിന്നു് അരിച്ചു് വീഴുന്ന—
പൂനിലാവെന്നോണം
പൂമേനിയുടെ ശോഭ പെരുപ്പിച്ചിരുന്ന
'തൻജേബ്'[1] നിർമ്മിച്ചവരാണു് നാം:
ഓരോ ഇഴയിലും പിച്ചകപ്പൂമൊട്ടുകൾ പുഞ്ചിരിക്കുന്ന,
നേത്തു മുതലമായ, 'ചോളി'കൾക്ക, പ്രസിദ്ധമായ
'ജാമദാനി'[2]കൾ,
നക്ഷത്രങ്ങൾ നിഴലിൽ ഉറങ്ങുന്ന, കമനീയങ്ങളായ
'കാമദാനി[3]'കൾ,
'സംജാബ്', 'ദീബാ,' 'അതലസ്' തുടങ്ങിയ
മൃദുല ദുകൂലങ്ങളെ നാണിപ്പിക്കുന്ന
മാസ്മരകാന്തി ചിതറുന്ന കാശ്മീരിപ്പട്ടുകൾ—
എല്ലാം ഭാരതത്തിന്റേതാണു്;
പക്ഷേ, അടിമകളായ നമുക്കു്
അവയൊന്നും ധരിക്കാനുള്ള അധികാരമില്ല!
അവയെപ്പററിയെല്ലാം ഇനിയെന്തിനു പറയണം?
നെയ്ത്തുകാരുടെ മുറിക്കപ്പെട്ട വിരലുകൾ
ആ അതിക്രമത്തിന്റെ കഥ
നൂററമ്പതുവർഷങ്ങളായി പറഞ്ഞുകൊണ്ടിരിക്കുന്നു!
ഇന്നു നമുക്കു്
ഫാക്ടറിയിലെ പഞ്ഞിത്തിരിയോ,
വരയും കുറിയുമുള്ള ശീലക്കഷണമോ,
പരുക്കൻ ഖദറിന്റെ കുപ്പായമോ,
അത്യാവശ്യത്തിനുള്ള താണതരം ശവത്തുണിപോലുമോ
ലഭിക്കുന്നില്ല!
സ്ത്രീത്വം നഗ്നശിരസ്സായിനടക്കുന്നു,
ശവമഞ്ചം ശവപ്പുടവയില്ലാതെ ചീഞ്ഞുനാറുന്നു!
പക്ഷേ,
'ദേശഭക്തി'യുടെ ലേബലൊട്ടിച്ച തുണിക്കെട്ടുകൾ
സംഭരിച്ചുവെച്ചിട്ടുണ്ടു്—കരിഞ്ചന്തയിൽ!

---

1. ഒരുതരം വിശേഷവസ്ത്രം.
2. ഒരുതരം പട്ടു്—വെൽവെററു്.
3. ഒരു വിശേഷവസ്ത്രം.

നോക്കൂ,
അക്രമികളായ ബ്രിട്ടീഷുകാരുടെ ഭരണത്തിൽ,
വിശപ്പിന്റേയും മരണത്തിന്റേയും തണലിൽ
നാം എത്ര സ്വതന്ത്രരാണ്!

മറിയം: ഹാ, അക്രമിയായ ഭരണകൂടമേ!....

ജാവേദ്: നമ്മുടെ പൂർവ്വികന്മാരുടെ സ്വന്തമായ ഈ നാട്ടിൽ,
ഭൂമിയിലെ ഈ വിശിഷ്ടസ്വർഗ്ഗത്തിൽ,
ഇന്നു നമുക്ക് സ്വൈരമായി ശ്വസിക്കാൻപോലും
അധികാരമില്ല!
ഞാൻ എന്റെ ഈ വീടിനെ സസൂക്ഷ്മം നിരീക്ഷിക്കു-
മ്പോൾ,
ഇതിന്റെ ചുമരുകളും വാതിലുകളും
ഇടിഞ്ഞുപൊളിയുന്ന മേൽപ്പുരയും നോക്കുമ്പോൾ,
എനിക്കു് തോന്നുകയാണ്,
ഇതു് വീടല്ല, തടവുമുറിയാണ്!
ഇതിന്റെ ചുമരുകളിൽനിന്നു് ഇരുട്ട് ഇററുവീഴുന്നു,
ഇതിന്റെ മുക്കിലും മൂലയിലും അഭിശാപങ്ങൾ—
തൊട്ടുത്തുവരുന്നു!
പക്ഷേ, ഇത്തരം ഒരു മുറിപോലും ഇല്ലാത്ത
എത്രയോപേർ ഉണ്ടല്ലൊ!
അവരുടെ മേൽപ്പുര തുറന്ന ആകാശം മാത്രമാണ്;
നാലുപാടും വെയിലും പൊടിയും മഴയും—
അതെ, കോപംകൊണ്ടു കലിതുള്ളുന്ന
പഞ്ചഭൂതങ്ങളാണ് ചുമരുകൾ!
എത്ര പെണ്ണുങ്ങൾ
പട്ടികളേയും പൂച്ചകളേയുംപോലെ
തെരുവുതിണ്ണകളിലും ഇടവഴികളിലും പെററുകൂട്ടുന്നു!
നമ്മേക്കാൾ ഭേദമാണ് കൃമികീടങ്ങൾപോലും!
അവയുടെ തലക്കുമുകളിൽ
പച്ചപ്പുല്ലുകളുടെ പന്തലുണ്ട്;
പച്ചപിടിച്ചുനില്ക്കുന്ന വൃക്ഷങ്ങളുടെ
ശീതളസാന്ദ്രച്ഛായയിലാണ്

പക്ഷികളുടെ ഭംഗിയുള്ള കൂടുകൾ!
തേളും പാമ്പും മാളങ്ങളിൽ
മനം തെളിഞ്ഞുവസിയ്ക്കുന്നു;
ചെന്നായ്ക്കളും കുറുനരികളും
പർവതഗുഹകളിലും വൃക്ഷഛായകളിലും
വെയിലും പൊടിയും മഴയുമേല്ക്കാതെ
സസുഖം വാഴുന്നു!
പക്ഷേ, മനുഷ്യൻ,
നിർമ്മാതാവും സ്രഷ്ടാവുമായ മനുഷ്യൻ,
ഇന്ന് വിദേശഭരണത്തിൻകീഴിൽ
കുടിയൊഴിപ്പിയ്ക്കപ്പെട്ടവനായി ഉഴലുന്നു!
പ്രകൃതിയുടെ ഹസ്തം
പർവ്വതങ്ങളേയും വനങ്ങളേയും മരുഭൂമികളേയും
നിർമ്മിച്ചു;
എന്നാൽ, മനുഷ്യൻ
പൂന്തോപ്പുകൾ നിർമ്മിച്ചു;
തൻെറ ഭുജബലംകൊണ്ട്
മണിമേടകളും മഹാസൗധങ്ങളും പണിതു;
കല്ലുകളിൽ കുംഭഗോപുരങ്ങളുടെ അഴകും
സ്തംഭങ്ങളുടെ മിഴിവും വിരിയിച്ചു;
ഭിത്തികൾക്ക് ഈടും ഉറപ്പും നൽകി!
അങ്ങനെ പ്രകൃതിയുടെ കവാടങ്ങൾ
പ്രിയതമയുടെ മടിത്തടംപോലെ തുറക്കപ്പെട്ടു!
പക്ഷേ,
അക്രമികളായ ബ്രിട്ടീഷുകാരുടെ ഭരണത്തിൽ,
നിർമ്മാതാവും സ്രഷ്ടാവുമായ മനുഷ്യൻ
കുടിയിറക്കപ്പെട്ടിരിയ്ക്കുന്നു!

മറിയം: ഹാ, അക്രമിയായ ഭരണകൂടമേ!......

ജാവേദ്: നിൻെറ സമപ്രായക്കാരായ എത്ര മാതാക്കൾ
ഇരുട്ടിൻേറയും കൽക്കരിയുടേയും ഖനികളിൽ,
ധ്വസ്തയൗവനത്തിൽ ഒട്ടിപ്പിടിച്ചുകൊണ്ട് കരയുന്നു!
അവരുടെ പൈതങ്ങളുടെ ഓമനത്തം നഷ്ടപ്പെട്ടിരിയ്ക്കുന്നു;

അവരുടെ ആനന്ദത്തെ ദൈത്യാകാരമായ യന്ത്രങ്ങൾ
ലോഹപ്പല്ലുകൾകൊണ്ടു കടിച്ച് തുപ്പിയിരിയ്ക്കുന്നു!
ശതാബ്ദങ്ങളായുള്ള പ്രയത്നങ്ങളുടേയും
സംഘർഷങ്ങളുടേയും ഫലമായാണ്
മനുഷ്യൻ ഭീമയന്ത്രങ്ങളെ നിർമ്മിച്ചത്—
വിദ്യുത്തരംഗരക്തമൊഴുകുന്ന ഞരമ്പുകളുള്ള,
ആയസഭുജങ്ങളുള്ള
ഭീമയന്ത്രങ്ങളെ!
ആ ഭുജങ്ങൾക്ക്, വേണമെങ്കിൽ,
ഘനഗംഭീരപർവ്വതങ്ങളെ പൊക്കിയെടുക്കാൻ കഴിയും;
ആകാശഗംഗയെ ഭൂമിയിൽ ഒഴുക്കാൻകഴിയും;
പ്രവൃത്തിയുടെ നീണ്ട മണിക്കൂറുകളെ
നിമിഷങ്ങളാക്കിമാററി
വിശ്രമവേളകളെ വർദ്ധിപ്പിക്കാൻ കഴിയും;
ദാരിദ്ര്യവും തൊഴിലില്ലായ്മയും അകററാൻ കഴിയും;
മണലിനെ സ്വർണ്ണത്തരിയാക്കാനും
പാറക്കല്ലിനെ 'സ്പർശമണി'യാക്കാനും കഴിയും.
എന്നാൽ,
ആ ആയസഭുജങ്ങളിൽ
മുതലാളിത്തം ഇന്നു് വെള്ളിക്കൈവിലങ്ങുകൾ
ഇട്ടിരിയ്ക്കുന്നു!
യന്ത്രശാലകളുടെ ഹൃദയത്തിൽനിന്നു് പുകയാണ്
നിർഗ്ഗളിയ്ക്കുന്നത്,
യന്ത്രങ്ങളുടെ നാഡികൾ വരിഞ്ഞുകെട്ട-
പ്പെട്ടിരിക്കയാണ്,
ഇരുമ്പുഞരമ്പുകളിൽ ഒഴുകിയിരുന്ന വൈദ്യുതരക്തം
ഉറഞ്ഞുപോയിരിക്കയാണ്.
ആ രോഗിയായ മുതലാളിത്തമാവട്ടെ
ചോര കുടിച്ച് കുടിച്ച് ഛർദ്ദിക്കാനും തുടങ്ങിയിട്ടുണ്ട്!

**മറിയം:** ഹാ, അക്രമിയായ ഭരണകൂടമേ!.....

**ജാവേദ്:** ഇന്നു് മുതലാളിത്തം
ഈ അടിമകളുടെ—യന്ത്രങ്ങളുടെ—പിൻബലത്താൽ

എത്രമാത്രം അഹങ്കരിക്കുന്നുണ്ടെന്നോ!
മുതലാളിത്തം യന്ത്രംകൊണ്ട്
മനുഷ്യന്റെ ഹൃദയത്തെ കുത്തിത്തുളച്ചു–
കൊണ്ടിരിക്കയാണ്;
വിശ്രമത്തിനുപകരം തൊഴിലില്ലായ്മയേയാണ്
പരത്തിക്കൊണ്ടിരിക്കുന്നത്;
കരിംപുകകളുടെ മേഘത്താൽ
ഐശ്വര്യത്തിന്റെ മുത്തുകളെയല്ലാ,
ദാരിദ്ര്യത്തിന്റെ കീടാണുക്കളെയാണ്
വർഷിക്കുന്നതു്!
നോക്കു, തൊഴിലാളികൾ ദേഹത്തിൽ വസ്ത്രത്തിന്റെ
സ്ഥാനത്ത്
സ്വന്തം ചർമ്മംമാത്രംപുതച്ചുകൊണ്ട് സഞ്ചരിക്കുന്നു!
അവർ
പ്രഭാതത്തിന്റെ ആദ്യകിരണങ്ങൾ പൊട്ടിവിരിയുന്ന–
തിനുമുമ്പെതന്നെ
ഇരുണ്ട വിലങ്ങളിൽ നിന്നു്
ഇഴഞ്ഞു പുറത്തേക്കു് കടക്കുന്നു;
യന്ത്രശാലകളിൽച്ചെന്നു്
തങ്ങളുടേയും സന്താനങ്ങളുടേയും ഹൃദയരക്തം
ചുവന്ന മദ്യമാക്കി മാററി
നിണക്കൊതിയനായ മുതലാളിയുടെ ചഷകം
നിറച്ചുകൊടുക്കുന്നു!
സായാഹ്നത്തിൽ, യന്ത്രശാലകൾ
അവരെ, കത്തിയടങ്ങിയ ചാരക്കൂമ്പാരമാക്കിമാററി
പുറത്തേക്കു തള്ളുന്നു!
പിന്നെ, രാത്രിയിൽ,
ക്ഷയത്തിന്റേയോ പ്ലേഗിന്റേയോ
അർബ്ബുദത്തിന്റേയോ
ഈ മൂർത്തികൾ,
മൃത്യുവിന്റെ ചെന്നായ്ക്കളെപ്പോലെ വന്ന്,
വിശന്ന കരളിനേയും ഉണങ്ങിയ എല്ലുകളേയും
കടിച്ചുതിന്നുന്നു!

നോക്കൂ, അക്രമികളായ ബ്രിട്ടീഷുകാരുടെ ഭരണത്തിൽ,
വിശപ്പിന്റേയും മരണത്തിന്റേയും തണലിൽ
നാം എത്ര സ്വതന്ത്രരാണ്!

**മറിയം:** ഹാ, അക്രമിയായ ഭരണക്കൂടമേ!....

**ജാവേദ്:** കിഴവിയായ 'ഫ്യൂഡലിസ'ത്തെ
തന്റെ കുസലില്ലായ്മകൊണ്ട് ശുണ്ഠിപിടിപ്പിച്ചിരുന്ന
ആ ചപലയായ മുതലാളിത്തം, ഇന്ന്,
പണ്ടത്തെപ്പോലെ സുന്ദരിയല്ല.
അന്ന്, അവൾ
ഇളംതെന്നലിനോട് പൊരുതിയിരുന്നു,
കൊടുങ്കാററിനോട് കൂത്താടിയിരുന്നു,
അലയാഴിയിൽ അളകങ്ങൾ കഴുകിയിരുന്നു,
കുറുനിരകൾ സൂര്യകിരണങ്ങൾ കൊണ്ട് പിന്നിക്കെട്ടി
പുലർച്ച മുതൽ അന്തിയാവോളം നർത്തനംചെയ്തിരുന്നു,
പരദേശങ്ങളിലെ അപരിചിത നാവികന്മാരുടെ നേരെ
പരിഹാസച്ചിരി തൂകിയിരുന്നു!
ഇന്നാവട്ടെ, ആ മുതലാളിത്തം
മുത്തിയായ വേശ്യയാണ്;
'ദല്ലാൾപ്പണി'യാണ് അവളുടെ തൊഴിൽ!
അവൾ
ശ്വസിക്കുന്ന പട്ടടയായിത്തീർന്നിരിക്കുന്നു,
വർഷങ്ങളായി ചീഞ്ഞളിഞ്ഞുകൊണ്ടിരിക്കുന്നു,
ശവക്കുഴിയിലേക്ക് കാൽ നീട്ടിയിരിക്കുന്നു!
അവൾ, തന്റെ ചെറുപ്പത്തിൽ
പിഴച്ചവഴിയിലൂടെ
എത്ര സന്താനങ്ങളെ പെററുകൂട്ടിയെന്നോ!
വിശപ്പ്, തൊഴിലില്ലായ്മ, ദാരിദ്ര്യം,
ക്ഷാമം, രോഗം, അജ്ഞത,
തെററിദ്ധാരണ, ലൈംഗികവ്യാധി,
ബേങ്ക്, വിഷവാതകം, ആററംബോംബ്—
എല്ലാം അവളുടെ മടിയിലാണ് വളർന്നത്!
ഇന്ന് ആ ചെറുക്കരെല്ലാം

വളർന്ന വലുതായിരിക്കുന്നു,
ജീവിതത്തിന് അഭിശാപമായിരിക്കുന്നു!
മുതലാളിത്തവൃദ്ധവേശ്യ
അവരുടെ പിൻബലത്തോടെ
മനുഷ്യത്വത്തിന്റെ ചോരകുടിച്ചുകൊണ്ടിരിക്കയാണ്!

മറിയം: അവാം അക്രമത്തിലൂടേയും
ബലാൽക്കാരത്തിലൂടേയും ജീവിക്കുകയാണ്!

ജാവേദ്: ഇന്ന് ഇന്ത്യയിൽ ആരും സന്തുഷ്ടരല്ല.
വിശപ്പടക്കാനുള്ള ഭക്ഷണവും
ശരീരം മറയ്ക്കാനുള്ള പഴന്തുണിയും
ജീവിക്കാൻവേണ്ട ജോലിയും ഇല്ല.
തൊഴിലില്ലാത്ത കൈകാം എത്രനാാം വെറുതെയിരിക്കും?
ഒരുനാാം അവ വാളെടുക്കുകതന്നെ ചെയ്യും!
ചുണ്ടുകളും വെറുതെയിരിക്കയില്ല;
പ്രേമചുംബനങ്ങളും ആനന്ദഗീതങ്ങളും
പൊഴിക്കാൻ കഴിയാത്ത പരിതസ്ഥിതിയിൽ,
അവ വിപ്ലവത്തിന്റേയും സ്വാതന്ത്ര്യത്തിന്റേയും
മുദ്രാവാക്യങ്ങാം മുഴക്കും!
ഇന്ന്
സമുദ്രത്തിൽ കോളിളക്കമുണ്ട്,
പർവ്വതഹൃദന്തത്തിൽ അശാന്തിയുണ്ട്;
ഓരോ അണുവും അക്രമത്തിന് ഒരുമ്പെട്ടിരിക്കയാണ്,
നൂറുകണക്കിൽ, ആയിരക്കണക്കിൽ വിപ്ലവകാരികാം
അണിയണിയായി മുന്നേറിക്കൊണ്ടിരിക്കയാണ്.
വെടിയുണ്ടകാം ചീറുന്നു,
പതാകകാം പറക്കുന്നു,
സാമ്രാജ്യത്തിന്റെ ശിബിരത്തിൽ
'മരിച്ചവീട്ടി'ലെന്നപോലെ നിലവിളി അലയ്ക്കുന്നു;
മൃത്യുവിന്റെ നിഴലിൽ ജീവിതം നൃത്തമാടുന്നു!

മറിയം: ശരിതന്നെ.

ജാവേദ്: നവയുഗം പിറക്കാൻപോവുകയാണ്,
സമ്പൽസമൃദ്ധിയും സമാധാനസൗഭാഗ്യങ്ങളും
വരികയാണ്,

മാതൃഭൂമിയുടെ മണ്ണിൽ പുത്തൻനാമ്പുകൾ
മുളപൊട്ടുകയാണ്,
പുഞ്ചപ്പാടങ്ങൾ തഴച്ചുവളരാൻ വെമ്പുകയാണ്,
ഗോതമ്പിൻേറയും നെല്ലിൻേറയും
പുറത്തു വരാത്ത കതിർക്കുലകൾ
വർണ്ണപ്രകാശങ്ങളിൽ നൃത്തംവെയ്ക്കാൻ ഒരുങ്ങുകയാണ്!
മണ്ണ് വിളിച്ചുപറയുന്നു:
'ഭൂവുടമകളും ജന്മികളും
അശുദ്ധമായ കാൽവെപ്പുകൾകൊണ്ട്
എന്നെ കളങ്കപ്പെടുത്തി.'
മുൾച്ചെടികളും തരിശുനിലങ്ങളും പറയുന്നു:
'ഞങ്ങളെ ഗംഗാജലംകൊണ്ട് നനച്ച്
ശുദ്ധവും സ്വച്ഛവുമാക്കു!
അങ്ങനെ, ഞങ്ങൾ മരതകപ്പൂംപട്ടുടുത്ത്
വസന്താഗമോത്സവം ആഘോഷിക്കട്ടെ!'
ഭൂമിയുടെ മാറിൽ
ഖനികൾക്കുള്ളിൽ
എത്ര ലോഹധാതുക്കൾ പിടഞ്ഞുകൊണ്ടിരിക്കുന്നു!
തിളക്കവും മഹത്വവുമാർന്ന അവ
അഭിലഷിക്കുകയാണ്:
'ഈ പ്രകൃതിത്തടവറയിൽനിന്നു്
ആരെങ്കിലും ഞങ്ങളെ മോചിപ്പിച്ചിരുന്നെങ്കിൽ!
യന്ത്രങ്ങളുടെ രൂപത്തിൽ ഞങ്ങൾ
മനുഷ്യസമുദായത്തെ സേവിച്ചുകൊള്ളാം!'
അവരുടെ കണ്ണുകളിൽ
ഒരു മധുരസ്വപ്നം വിരിയുകയാണ്:
'പട്ടുംപരുത്തിവസ്ത്രങ്ങളും നെയ്യുന്നമില്ലുകൾ
വെണ്മുകിൽപോലെയുള്ള, ശുദ്ധി ചെയ്യപ്പെടുത്ത
നേർത്ത പഞ്ഞിക്കെട്ടുകൾ,
തിരിയുന്ന ചർക്കകൾ,
മൂളിപ്പാട്ടുപാടുന്ന തക്ലികൾ,
വിവിധ വർണ്ണത്തിലുള്ള ഊടുംപാവും!
ഹാ, സൂര്യൻ തൻെറ സപ്തവർണ്ണത്തിലുള്ള

സഹസ്ര കരങ്ങൾകൊണ്ടു്
ഗഗന വീഥിയിൽ
മഴവില്ലൊളികൾനെയ്തെടുക്കുന്നതുപോലെയുള്ള
ആ ദൃശ്യം!

നമ്മുടെ നാട്ടിലെ
ചെങ്കല്ലുകളുടേയും കരിങ്കല്ലുകളുടേയും ഹൃദയത്തിൽ
എത്ര കമാനങ്ങൾ വിജൃംഭിച്ചുകൊണ്ടിരിയ്ക്കുന്നു!
മാർബിൾക്കല്ലുകളുടെ മാറിൽ
എത്ര ഭിത്തികളും സ്തൂപങ്ങളും ഉറങ്ങിക്കിടക്കുന്നു!
ഇരുട്ടിലാണ് ആ ശിലകളെല്ലാം
മനുഷ്യന്റെ കലാവിദഗ്ദ്ധഹസ്തങ്ങളെ
പ്രതീക്ഷിച്ചിരിക്കുകയാണു്.
ഹാ, ശില്പികളും നിർമ്മതാക്കളും അവയെ
ഗാഢനിദ്രയിൽനിന്നു് ഉണർത്തിയിരുന്നെങ്കിൽ!
ചെങ്കല്ലുകളുടേയും കരിങ്കല്ലുകളുടേയും കൂമ്പാരങ്ങളെ
മണിഹർമ്മ്യങ്ങളും മഹാസൗധങ്ങളുമാക്കി
മാററിയിരുന്നെങ്കിൽ!
നാം
അജന്തയിലെ ചിത്രരചയിതാക്കളും
പ്രതിമാനിർമ്മാതാക്കളുമായിരുന്നു,
എല്ലോറയിലെ ശില്പികളായിരുന്നു,
'താജി'ന്റേയും 'സിക്രി'യുടേയും സ്രഷ്ടാക്കളായിരുന്നു!
നമ്മുടെ വിരലുകൾ
ശിലകളെപ്പോലും മെഴുപ്രായത്തിലാക്കി
സ്നിഗ്ദ്ധവും മുഗ്ദ്ധവുമായ രൂപത്തിൽ
വാർത്തെടുത്തിരുന്നു!
എന്നാൽ,
ഒന്നരനൂററാണ്ടുകാലത്തെ ദാരിദ്ര്യവും അടിമത്തവും—
അതെ, ഒന്നരനൂററാണ്ടുകാലത്തെ കുഷ്ഠരോഗം—
ആ വിരലുകളെ തിന്നുകളഞ്ഞു!
ഇപ്പോൾ
ഭാരതം ഉണർന്നിരിയ്ക്കുന്നു,
ഭാസുരമായ ഈ ഉദ്യാനം ഉണർന്നിരിയ്ക്കുന്നു,

ഇതിൻെറ മനുഷ്യത്വവും
ആത്മശക്തിയും ഉണന്നിരിയ്ക്കുന്നു!
കുഞ്ഞുങ്ങൾ, തൊട്ടിലിൽനിന്നു്
ഇഴഞ്ഞു് പുറത്തേയ്ക്കു്വന്നു്
ഇംഗ്ലീഷുകാരോട്
തങ്ങളുടെ കൈവിട്ടുപോയ നിഷ്കളങ്കത തിരിച്ചു്
ആവശ്യപ്പെടുന്നു,
സ്ത്രീകൾ
തങ്ങളുടെ നഷ്ടപ്പെട്ടുപോയ സ്വാതന്ത്ര്യത്തേയും,
മാതാക്കൾ
വരണ്ടുപോയ വക്ഷസ്സിലെ സമൃദ്ധിയേയും
ആവശ്യപ്പെടുന്നു;
നെയ്ത്തുകാർ തങ്ങളുടെ കരുത്തുററ പെരുവിരലിനേയും,
ശില്പികളും കലാകാരന്മാരും
തങ്ങളുടെ ലോലമായ വിരലുകളേയും
ആവശ്യപ്പെടുന്നു;
സ്വാതന്ത്ര്യസമരത്തിൽ പൊരുതുന്ന ഭടന്മാരും
യന്ത്രശാലകളിലെ തൊഴിലാളികളും
പാടങ്ങളിലെ കൃഷിക്കാരും
തങ്ങളുടെ നദികളേയും വനങ്ങളേയും പർവ്വതങ്ങളേയും—
തങ്ങളുടെ മാതൃഭൂമിയെത്തന്നെ—
ആവശ്യപ്പെടുന്നു!
ഈ മനോഹരമായ മലർവാടി നമ്മുടേതാണ്,
ഭാരതം മുഴുവൻ നമ്മുടേതാണ്!
നാം നമ്മുടെ മാതൃഭൂമിയിൽ—
ഈ ഉദ്യാനത്തിൽ—
ഒന്നുമാത്രമേ ആവശ്യപ്പെടുന്നുള്ളു:
കേവലം ജീവിക്കാനുള്ള അവകാശം!

രംഗം: നാല്

അതിക്രമം സഹിച്ച് ജീവിക്കുന്നതിനേക്കാൾ ഭേദം
തെരുവുകളിൽ മരിക്കുന്നതാണ്.

— ജാഫരി

രംഗം: നാല്

**ചരി**ത്രത്തിന്റെ ഗാനം:

കണ്ടിട്ടുണ്ട് ഞാനേറെ വസന്തം:
ചെന്തീപ്പൂന്തോപ്പ്, വഹ്നിപുഷ്പങ്ങൾ!
കണ്ണിൽത്തീ, നെടുവീർപ്പിന്റെ ജ്വാല,
കണ്ണുനീരിന്റെ തീപ്പൊരിമാല!

ക്രീതദാസരാം റോമയവനർ
ക്രുദ്ധസിംഹങ്ങൾ പോൽപ്പിടഞ്ഞല്ലേ,
അക്രമിമണിഹർമ്മ്യം വിറച്ചു,
മദ്യകുംഭമുടഞ്ഞു തെറിച്ചു!
ഇന്നും കാതി, ലുയിർത്തെഴന്നേററ
ധന്യകർഷക ഗർജ്ജനധ്വാനം!
ഇന്നുമാത്മാവിൽ, മദ്ധ്യയുഗത്തിൻ
ഛിന്നമർത്ത്യവ്രണമതിശോണം!
മുന്നിൽക്കാണ്മു, ഭടന്മാരിൽനിന്നും
മിന്നിപ്പൊങ്ങിവരും കരവാളം!
കണ്ണിലുണ്ടിന്നും കാരാഗാരത്തി–
ന്നുന്നതഭിത്തിവൃന്ദം കരാളം!
അഞ്ചിതമായ്പ്പറക്കുന്നു മുന്നിൽ
ഫ്രഞ്ചുവിപ്ലവത്തിന്റെ കൊടികൾ;
നെഞ്ചിൽ മായാതുണ്ടിന്നു, മാവേശം
തഞ്ചും താരുണ്യത്തിൻ കാലടികൾ!
ചോരയിങ്കൽ, ഞരമ്പിൽത്തുടിപ്പൂ
''വോൾഗ'' തൻ ചുടുശോണിതോദ്രേകം;
റഷ്യൻ വിപ്ലവകാരികളെന്റെ
നെററിയിൽച്ചേർപ്പൂ രക്തതിലകം!
**കണ്ടി**ട്ടുണ്ട് ഞാനേറെ വസന്തം:
ചെന്തീപ്പൂന്തോപ്പ്, വഹ്നിപുഷ്പങ്ങൾ

കണ്ണിൽത്തീ, നെടുവീർപ്പിൻെറ ജ്വാല,
കണ്ണുനീരിൻെറ തീപ്പൊരിമാല!

**കാലത്തിൻെറ** ഗാനം:

കണ്ടിട്ടുണ്ടാം നീയേറെ വസന്തം,
പണ്ടില്ലാത്തതീയിന്ത്യൻ വസന്തം!
മുദ്രാവാക്യമുഖരിതം വാനം,
ഊററിൻവാദ്യഗീതങ്ങരം നവീനം!

വിപ്ലവ സേനയാത്ര തുടങ്ങി,
മുദ്ധാപ്പാദ ധ്വനികരം മുഴങ്ങി!
പൃഥ്വിയാകെ പ്രകമ്പിതമായ്, ക്ഷ്മാ–
ഭൃത്തുണർന്നെഴുന്നേല്ലകയായി!
പ്രജ്വലിച്ചു പ്രതികാരവഹ്നി,
പ്രക്ഷുബ്ദ്ധമായ് ഹിമശൈലപംക്തി;
അക്രമബലാൽക്കാരതമസ്സിൽ
വിദ്യുന്മാലകരംവെട്ടിത്തിളങ്ങി!
മർദ്ദിതാവശ മർത്ത്യലക്ഷത്തിൻ
ഹൃത്തുവീണ്ടും തുടിച്ചുതുടങ്ങി;
കെട്ടടങ്ങിയ ജ്വാല പുതുതാം
ശക്തിയാർന്നുപടർന്നു തുടങ്ങി!

നെൽക്കതിരുകരംക്കൊപ്പം പാടത്തിൽ
വിപ്ലവം മുളപൊട്ടിത്തുടങ്ങി;
അക്രമത്തിൻ തലകരംകൊയ്യാനാ–
യെത്തും ന്യായത്തിൻ പൊന്നരിവാളും!
യന്ത്രശാല തന്നായസഹൃത്തിൽ
പൊന്തിടുന്നു പുതുവേലിയേററം;
ചെങ്കൊടികരം പൂന്തെന്നലിൻ മാറിൽ
സന്ധ്യാരാഗമായ് മിന്നുന്നിതേററം!
ദുഷ്ടസാമ്രാജ്യ ദർപ്പത്തിരയെ
പൊട്ടിച്ചീടുന്നു ഭാരതതീരം;
ഇപ്പോരം നീരിനും തീപ്പിടിച്ചെന്നോ?
കല്പാന്തവഹ്നിവർഷിപ്പിതെന്നോ?

വിപ്ലവപ്പായ ബോംബേയിൽ നീർത്തും
കപ്പൽജോലിക്കാർക്കെന്നഭിവാദ്യം!
ഉദ്ധതഭരണത്തെയെതിർത്തു
യുദ്ധംചെയ്യും ഭടർക്കഭിവാദ്യം!
എന്തൊരു ധൈര്യം, തീയുണ്ട മാറിൽ
ക്കൊണ്ടാലും ചുണ്ടിൽ മുദ്രാവാക്യങ്ങരം;
ദൃഷ്ടിയിൽ ത്തീവ്രവിപ്ലവാവേശം,
ഹൃത്തിൽ സ്വാതന്ത്ര്യമുഗ്ദ്ധസങ്കല്പം!
സിന്ധുഗർജ്ജനം റോഡുകരംനീളെ;
ഝംഝാവാതം തെരുവുകരംനീളെ;
അന്ധസാമ്രാജ്യനീതിയെ മുക്ക,—
മന്തമററൊരീരക്തപ്രവാഹം!

കാശ്മീരവധു രക്തം മുഖത്തു
പൂശുന്നു, നെടുമംഗല്യംപോലെ!
ഓരോ പൂവുമിന്നഗ്നിസ്ഫുലിംഗം,
ഓരോ പൂച്ചെണ്ടും തീപ്പൊരിക്കൂട്ടം!
പണ്ടുമിക്ക്ഷ്മാഭുവിൽച്ചുവന്ന
കുങ്കമപ്പൂ വിരിയാറു,ണ്ടെന്നാൽ
ഓരോമൊട്ടിലുമീയാണ്ടിൽ ഹൃത്തിൻ—
ചോരതന്നെ തളംകെട്ടി നില്പൂ!
പൊൽത്താമര വിടരും തടാകം
സ്വച്ഛജീവന സമ്പൂർണ്ണ,മെന്നാൽ
രക്തസാക്ഷിരുധിരം കലർന്നു
കൊച്ചോളങ്ങളുമിന്നു ചുവന്നു!
യുദ്ധഭൂവാം തിരുവിതാംകൂറേ,
മത്തടിയ്ക്കുക ശ്യാമളഭൂവേ!
നൃത്തംവെയ്ക്കു, കറമ്പിക്കടലേ!
മുത്തുതിർക്കുക വീരപ്രസുവേ!
ലക്ഷംതോക്കുകരം വാനിലുയർന്നു,
ലക്ഷം തീയുണ്ട ചീറിപ്പറന്നു;
ലക്ഷം വീരന്മാരെന്നാൽ നിരന്നു,
ലക്ഷം ലക്ഷം കൊടുങ്കാററുണർന്നു!

മാറിൽത്തട്ടിത്തടഞ്ഞ ഖഡ്ഗങ്ങൾ
നൂറുനൂറായൊടിഞ്ഞു മുറിഞ്ഞു;
കാരിരുമ്പിന്റെ ചങ്ങല മെയ്യിൽ
നൂറുനൂറായിപ്പൊട്ടിത്തകർന്നു!

നോക്കൂ, ഹൈദരാബാദിൽ യുവാക്കൾ
പോർക്കളത്തിൽക്കുതിച്ചുവന്നെത്തി;
പേർത്തും ടിപ്പുവിൻ വെട്ടിത്തിളങ്ങും
വാൾത്തലപ്പുകൾ രക്തത്തിൽത്തത്തി!
മേഘങ്ങൾക്കൊപ്പം ഗർജ്ജിച്ചുകൊണ്ടേ
മേന്മേൽക്കർഷകസംഘങ്ങൾവന്നു;
ചീർത്ത മേഘനിർഘോഷമോ, ജൈത്ര-
യാത്രാ സംഗീതഘോഷമോ പൊങ്ങി?

എങ്ങുമാവേശമുത്സാഹം ധൈര്യം;
മങ്ങീ ശാസകവർഗ്ഗത്തിൻ ശൗര്യം!
എങ്ങും ജ്വാലാമുഖികളുണർന്നു,
പൊങ്ങിപ്പൊങ്ങിത്തീനാളം പടർന്നു!
ന്യായമന്യായമെന്നിവ രണ്ടു
ചേരിയായ് നിന്നു ശസ്ത്രംതൊടുത്തു;
ത്യാഗാവേശം നിറഞ്ഞുതുളുമ്പും
ധീരാത്മാക്കൾ തന്നിച്ഛകൾ പൂത്തു!
വീരരായ യുവാക്കൾ ചുടുചെം-
ചോരമെയ്യിൽ നിന്നിന്നൊഴുക്കുമ്പോൾ
നീലാകാശത്തിൻ വക്ഷസ്സിൽനിന്നും
ജ്യോതിസ്സിൻ നവസ്രോതസ്സുറന്നു!
മോടിയില്ലാത്തൊരമ്മ പെങ്ങന്മാർ
നാടിന്നായി മരിച്ചുവീഴുമ്പോൾ,
പൂവുടലിൽ വിരിവിതുദ്യാനം,
പൂവാടത്തുമ്പിൽകാണ്മൂ വസന്തം!
രക്തസ്നാനരായ്പ്പാഴ്മണ്ണിൽ ദീർഘ-
നിദ്രചെയ്യുമീപ്പിഞ്ചുപൈതങ്ങൾ,
കൺചുവപ്പിക്കും വൈദേശികർക്കു
കണ്ണിലെക്കരടായ കിടാങ്ങൾ,

ഇന്നലെവരെ സ്വന്തം ഗൃഹത്തിൻ
കണ്മണികളായ് മാത്രം കഴിഞ്ഞോർ,
ഇന്നു നാട്ടിന്നനശ്വരകീർത്തി–
ധന്യസ്തംഭങ്ങൾ, പുണ്യധാമങ്ങൾ!

ഭാരതത്തിൻ സംഭാവനയെന്തെ–
ന്നാരായുന്ന ചരിത്രമേ, കേൾക്കൂ:
കത്തുമിത്തോപ്പിൽ നിന്നൊന്നോ രണ്ടോ
രക്തപുഷ്പം നീ കൈവശംവെയ്ക്കൂ!

*　　　　*　　　　*

വെള്ളക്കാരൻ: നിങ്ങൾക്കറിയാമോ ഈ സ്ഥലം ഏതാണെന്ന്?
(ന്യായാധിപൻ)

ജാവേദ്: ഇല്ല.

വെള്ളക്കാരൻ: ഇത്
ശതാബ്ദങ്ങളായി നീതിയും ന്യായവും സത്യവും
പ്രകാശം ചിതറുന്ന കോടതിയാണ്.
ഇതിന്റെ തണലിലാണ്
ഇന്ത്യയിലെ പ്രജകൾ
സമാധാനത്തോടും സുഖത്തോടുംകൂടി ജീവിക്കുന്നത്.
ചുമരിൽ നോക്കൂ,
ബ്രിട്ടീഷ് രാജാവിന്റെ—
ഇന്ത്യയുടെ ചക്രവർത്തിയുടെ—
ബഹുമാന്യചിത്രം തൂങ്ങിക്കിടക്കുന്നു!
തിരുമേനിയുടെ കണ്ണുകളിൽ ദയയും
ഹൃദയത്തിൽ വാത്സല്യവും നിറഞ്ഞിരിക്കുന്നു!
ആ ചിത്രത്തിന്റെ അടുത്തേക്ക് ചെല്ലൂ,
കൈക്കൂപ്പിക്കൊണ്ട് പ്രതിജ്ഞചെയ്യൂ:
'സത്യം പറയൂ'മെന്ന്.

മറിയം: നിങ്ങൾ ആദ്യം പറയൂ:
നിങ്ങൾക്ക് സത്യവും നീതിയും പുലർത്താൻ
സാധിക്കുമോ?

ജാവേദ്: ഈ രാജകീയസൗധത്തിൽ
നീതിയും ന്യായവും പവിത്രതയും
പ്രകാശിയ്ക്കുന്നില്ല എന്നതാണ് സത്യം.

മറിയം: ഇംഗ്ലീഷുകാരുടെ കൈയിൽ
സത്യത്തിൻെറ കണികപോലും ഇല്ല എന്നതാണ്
സത്യം!
കരിങ്കല്ലുകഠം ഉരുകുന്ന മരുഭൂമിയിൽ
പൂവുകഠം വിടരാറില്ല എന്നതാണ് സത്യം!

ജാവേദ്: ഇപ്പോഠം ഒരൊററ ഇന്ത്യക്കാരനും
ബ്രിട്ടീഷു രാജാവിൻെറ പ്രജയല്ല എന്നതാണ് സത്യം.

മറിയം: ഇംഗ്ലീഷുകാരുടെ നൂററമ്പതുകൊല്ലത്തെ ഭരണകാലത്തിൽ
ഒരു മനുഷ്യൻപോലും
സുഖവും സമാധാനവും നേടിയിട്ടില്ല എന്നതാണ്
സത്യം.

ജാവേദ്: ഒരു അപരിചിതവ്യക്തിയുടെ 'ബഹുമാന്യ'ചിത്രം
ഇവിടെ ശവംപോലെ തൂങ്ങിക്കിടക്കുന്നുണ്ടല്ലൊ;
അതു ബ്രിട്ടീഷുരാജാവല്ല,
ഇന്ത്യാ ചക്രവർത്തിയുമല്ല എന്നതാണ് സത്യം!
അതു കാപട്യമാണ്, വഞ്ചനയാണ്,
ഭ്രമമാണ്, ഭ്രാന്തിയാണ്!

വെള്ളക്കാരൻ: മിണ്ടാതിരിയ്ക്കുവിൻ, മിണ്ടാതിരിയ്ക്കുവിൻ,
ബ്രിട്ടീഷുരാജാവിൻെറ അടിമകളേ,
മിണ്ടാതിരിയ്ക്കുവിൻ!
നിങ്ങളുടെ പേരിലുള്ള 'കുററപത്രം' കേഠംക്കുക:
നിങ്ങഠം—ജാവേദും മറിയവുമായ നിങ്ങഠം—
നാട്ടുകാരുമായി കൂട്ടുചേർന്ന്
വിപ്ലവത്തിൻേറയും വിദ്രോഹത്തിൻേറയും
വിത്തുകഠം വിതച്ചു;
കൊടുങ്കാററിനെ അഴിച്ചുവിട്ടു.
നിങ്ങഠം പറയുന്നു:
''ജനങ്ങളുടെ ഭരണംവേണം,

ഓരോ വീട്ടിലും സ്വരാജ്യംവേണം;
പാടങ്ങളിൽ കർഷകന്നു് അധികാരം,
ഫാക്ടറികളിൽ തൊഴിലാളിയ്ക്കു് അധികാരം!''
നിങ്ങളുടെ കുററമെന്താണെന്നോ:
ബ്രിട്ടീഷുരാജാവിന്റെ—
ഇന്ത്യാചക്രവർത്തിയുടെ—
ഭരണത്തിന്റേയും സാമ്രാജ്യത്തിന്റേയും
നിയമത്തിന്റേയും മാത്രമല്ല,
സമാധാനത്തിന്റേയും
സംസ്ക്കാരത്തിന്റേയും
നാഗരികതയുടേയുംകൂടി
കട പുഴക്കുന്നവരാണു് നിങ്ങൾ!
ചുരുക്കത്തിൽ, ദുർന്നടപടിക്കാരാണ് നിങ്ങൾ!

**ജാവേദ്**: ഞങ്ങളുടെ ദൃഷ്ടിയിൽ നിങ്ങളാരാണെന്നറിയാമോ?
ആധുനികയുഗത്തിലെ*ഫെറോവമാർ!
നിങ്ങൾ കൊലപാതകികളാണ്!
നിങ്ങളുടെ ദേഹത്തിൽ
ഒന്നു രണ്ടു പേരുടെയല്ലാ, ലക്ഷക്കണക്കിന്നു് ജനങ്ങളുടെ
രക്തം തെറിച്ചിട്ടുണ്ടു്!
കൊടും പാപികളാണ് നിങ്ങൾ;
പാപംപോലും നിങ്ങളുടെ മുമ്പിൽ നാണിച്ചു
തലതാഴ്ത്തുന്നു!
നിങ്ങൾ ഈ നാട്ടിൽ വന്ന കാലത്ത്,
അതിഥികളായിക്കരുതി ഞങ്ങൾ ആദരിച്ചു്;
സഹോദരന്മാരെയെന്നപോലെ ആശ്ലേഷിച്ചു.
പക്ഷേ, നിങ്ങൾ വഞ്ചന എന്ന കലയിൽ
നിപുണന്മാരായിരുന്നു;
കച്ചവടക്കാരുടെ വേഷമണിഞ്ഞ
കൊലപാതകികളായിരുന്നു!
നിങ്ങൾ സഹോദരന്മാരെ തമ്മിലടിപ്പിച്ചു;

* ഈജിപ്തിലെ അഹങ്കാരിയായ രാജാക്കന്മാർ.

ചെഞ്ചോര ജലധാരപോലെ ഒഴുക്കി.
പിന്നെ,
ഭരണസംവിധാനത്തിൻേറയും നിയമത്തിൻേറയും
പേരിൽ
കോട്ടകഠം കെട്ടി;
പട്ടാളത്തെ ഒരുക്കി;
ആതിഥേയന്മാരെ തടങ്ങലിലാക്കി;
അക്രമത്തിൻേറയും ബലാൽക്കാരത്തിൻേറയും ചാട്ടവാർ
വീശി;
ഇന്ത്യയിലെ വൻനഗരങ്ങളെ കൊള്ളചെയ്തു!
അങ്ങനെ, സ്വന്തം ഉപകർത്താക്കളുടെ
ചോരയിൽ മുക്കിയതാണ് നിങ്ങളുടെ കൈകഠം!
നീതിയും നിയമവുമെന്ന് നിങ്ങഠം ഏതിന്നാണ്
പേരിട്ടതെന്ന്
നിങ്ങഠംക്ക് സ്വയം അറിയാം;
അതൊരു സർപ്പമാണ്—
നൂറിലധികം വർഷങ്ങളായി
ഏഷ്യയേയും ആഫ്രിക്കയേയും
ദംശിച്ചുകൊണ്ടിരിയ്ക്കുന്ന സർപ്പം
അതിനെ, ലണ്ടനിലെ ഭരണകൂടമാകുന്ന കുറവൻ
വഞ്ചനകളുടെ കുടയിലാക്കി
നാടുതോറും ദേശംതോറും കൊണ്ടുനടക്കുകയാണ്!
അതു് ഒരു ചാട്ടവാറാണ്;
അതിൻെറ അടിയേററുണ്ടായ വ്രണങ്ങഠം
മനുഷ്യൻെറ ശരീരത്തിലും ആത്മാവിലും അളിഞ്ഞു
കൊണ്ടിരിക്കയാണ്!
അതു വർഷങ്ങളായി മർദ്ദിതരുടെ കുടിലിൽ വീഴുന്ന
ഇടിത്തീയാണ്;
നൂററമ്പതുകൊല്ലമായി നിരസ്ത്രരുടെ
ശുഷ്ക്കമായ കണ്ഠനാളത്തിൽ പതിയ്ക്കുന്ന
ഖഡ്ഗമാണ്!
അതു് ഒരു പട്ടുവസ്ത്രമാണ്,

അതിൽ നിങ്ങളുടെ അതിക്രമത്തിന്റെ ക്രൂരനഖങ്ങൾ
മൂടിവെച്ചിരിക്കയാണ്!
നിയമമെന്ന വഞ്ചന സൃഷ്ടിച്ചിരിക്കയാണ് നിങ്ങൾ,
അക്രമഭരണം നടത്താനുള്ള പാഴ്മറ
പിടിച്ചിരിക്കയാണ് നിങ്ങൾ!
പക്ഷേ, ഈ നാട്ടിൽ
അത്തരം നിയമത്തിന്റെ നാരായവേരുപോലും നശിച്ചു
കഴിഞ്ഞിരിക്കുന്നു;
പിടയുന്ന ഹൃദയത്തിലെ തുടരക്തംകൊണ്ട് ഞങ്ങൾ
നിർല്ലജ്ജതയുടേയും അടിമത്തത്തിന്റേയും
കളങ്കത്തെ കഴുകിക്കളഞ്ഞിരിക്കുന്നു.
ഇപ്പോൾ ഇവിടെ ഒരു നീതിയേയുള്ളൂ,
ഒരു നിയമമേയുള്ളൂ
അത് ഞങ്ങൾ വിപ്ലവത്തിന്റേയും
വിദ്രോഹത്തിന്റേയും മണ്ണിൽ കുഴച്ച്
അഭിമാനത്തിന്റെ മൂശയിൽ വാർത്തെടുത്തതാണ്!

**വെള്ളക്കാരൻ:** ജാവേദിന്റെ പത്നിയായ മറിയമേ!
നിനക്ക് ഇനി വല്ലതും പറയാനുണ്ടോ?

**മറിയം:** നിങ്ങൾ കാലുകുത്തിയ നാൾമുതൽ തറവാട്ടിലെ
ഐശ്വര്യം അസ്തമിച്ചു!
നിങ്ങൾ ഭാരതത്തിലെ തഴച്ചുവളരുന്ന
നെൽപ്പാടങ്ങളുടെ പച്ചപ്പ് നശിപ്പിച്ചു;
നിങ്ങൾ ഈ നാട്ടിലെ തോട്ടങ്ങളുടെ
സമ്പൽസ്സമൃദ്ധി നശിപ്പിച്ചു;
നിങ്ങൾ പൂക്കളുടെ വിടർച്ച മുരടിപ്പിച്ചു;
ഇളം തെന്നലിന്റെ സഞ്ചാരം തടഞ്ഞു;
അരുവികളുടെ പ്രവാഹം നിർത്തിക്കളഞ്ഞു;
നീരുറവുകളുടെ നർത്തനം നിരോധിച്ചു;
നദികളിൽ വിഷം കലക്കി!
ഇന്നലെ
വസന്തങ്ങൾ നൃത്തം വെക്കുകയും പാലും തേനും
ഒഴുക്കുകയും ചെയ്തിരുന്ന

താഴ്‌വരകളിലും മൈതാനങ്ങളിലും
ഇന്ന്
ദാരിദ്ര്യത്തിന്റേയും ക്ഷാമത്തിന്റേയും
കരിംഭൂതങ്ങൾ ചുററിസ്സഞ്ചരിക്കുകയാണ്!
നീതിനിയമങ്ങളുടെ കഴുകന്മാർ
ഞങ്ങളുടെ ഉടലിൽനിന്ന്
കുടൽ മാലകൾ കൊത്തിവലിച്ചുതിന്നുകയാണ്!
നിങ്ങൾക്കറിയാമോ,
ഇന്ന് പിഞ്ചുചുണ്ടുകളിൽ പുഞ്ചിരിവിരിയാത്തതും
അമ്പിളിനെററികളും സൂര്യമുഖങ്ങളും തിളങ്ങാത്തതും
എന്തുകൊണ്ടാണെന്ന്
നിങ്ങൾ
ശൈശവത്തിന്റെ സുമങ്ങളിൽനിന്ന് സുഗന്ധം
അപഹരിച്ചു;
യൗവനത്തിന്റെ മണിദർപ്പണങ്ങളിൽ തെളിമ
ഇല്ലാതാക്കി;
സീമന്തരേഖകളിലേയും തുനെററികളിലേയും സിന്ദൂരം
മായ്ച്ചുകളഞ്ഞു;
ചന്ദനകോമളഹസ്തങ്ങളിലെ മയിലാഞ്ചിത്തുടുപ്പ്
നശിപ്പിച്ചു!

ജാവേദ്: ഇതെല്ലാം ചെയ്തിട്ടും, നിങ്ങൾ
സമാധാനത്തിന്റേയും പരിഷ്ക്കാരത്തിന്റേയും
സംസ്ക്കാരത്തിന്റേയും പേരുപറഞ്ഞ്
പുതിയൊരു വല വീശുന്നു;
ലോകത്തെ മുഴുവൻ തെററിദ്ധരിപ്പിയ്ക്കുന്നു!

മറിയം: നിങ്ങൾ സ്വന്തം ആത്മാവിനോടുതന്നെ ചോദിയ്ക്കൂ:
സമാധാനത്തേയും സംസ്ക്കാരത്തേയും ആരാണ്
നശിപ്പിച്ചതു്?
ദുഃഖിതകളായ മാതാക്കളുടെ കരുത്തരായ പുത്രന്മാരെ
ആരാണ് പീരങ്കികൾക്കിരയാക്കിയതു്?
നഗരങ്ങളേയും ഗ്രാമങ്ങളേയും ആരാണ് ചുട്ടുകരിച്ചതു്?
ആരുടെ ബോംബറുകളാണ്

വർഷങ്ങളായി ലോകത്തിൻെറ തലസ്ഥാനങ്ങളിൽ
മരണഗാനം ആലപിയ്ക്കുന്നത്?
ആരുടെ സൈന്യങ്ങളാണ്
വിദേശങ്ങളിൽ 'മഹാമാരി' പരത്തുന്നതു്?
നിങ്ങൾ സ്വന്തം ആത്മാവിനോടുതന്നെ ചോദിയ്ക്കു:
ആരാണ് ശവക്കല്ലറകൾ പൊളിച്ചു് ശവങ്ങൾ
പുറത്തെടുത്തതു്?
ആരാണ് ശവങ്ങൾ തുണ്ടംതുണ്ടമാക്കിയതു്?
ആരാണ് നീതിയുടേയും നിയമത്തിൻേറയും പേരിൽ
കഴുമരങ്ങൾ സ്ഥാപിച്ചതും കൊലക്കയറുകൾ
നിർമ്മിച്ചതും?
ആരാണ് മാതാക്കളിൽനിന്ന് ശിശുക്കളെ
തട്ടിപ്പറിച്ചതു്?
ആരാണ് പിഞ്ചുപൈതങ്ങളുടെ മാറിടം പിളർന്ന്
മൃദുലങ്ങളായ കൊച്ചു കരളുകൾ ചവച്ചു തിന്നത്?
നിങ്ങൾ സ്വന്തം ആത്മാവിനോടു തന്നെ ചോദിയ്ക്കു:
ആരാണ് നാട്ടിൽ വിപ്ലവത്തിൻേറയും വിദ്രോഹ
ത്തിൻേറയും കൊടുങ്കാററുയർത്തിയത്?
ഏതിനെ നിങ്ങൾ കുററമെന്ന് വിളിയ്ക്കുന്നുവോ,
അത് യഥാത്ഥമായ നാഗരികതയാണ്;
അത് യഥാർത്ഥമായ സംസ്കാരമാണ്!
അക്രമത്തിന്നെതിരായ വിപ്ലവവും വിദ്രോഹവും
മനുഷ്യത്വത്തിൻെറ സോപാനമാണ്,
മനുഷ്യത്വത്തിൻെറ സോപാനമാണ്!

**ജാവേദ്:** ഞങ്ങൾക്ക് അടിമത്തം സ്വീകാര്യമല്ല;
ഈ നാട്ടിലെ ഒരു മണൽത്തരിപോലും
ഇപ്പോൾ നിങ്ങളുടേതല്ല.
ഇന്ന് വൃക്ഷപാദങ്ങളിൽ ചലനശക്തിയുണ്ടു്.
പർവ്വതങ്ങൾ ചലിയ്ക്കാൻ തുടങ്ങിയിരിയ്ക്കുന്നു:
മരുഭൂമിയുടെ ശുഷ്കവക്ഷസ്സുകളിൽ
ജലപ്രവാഹം തിളച്ചുമറിയാൻ തുടങ്ങിയിരിയ്ക്കുന്നു!
മണ്ണിനെപ്പിളർന്നു ധാന്യങ്ങൾ മുളച്ചുകൊണ്ടിരിയ്ക്കുന്നു;

ധാന്യത്തണ്ടുകളിൽ അരിവാളുകൾ വിളയാൻ
തുടങ്ങിയിരിയ്ക്കുന്നു;
യന്ത്രശാലകൾ,
ആയിരക്കണക്കിലല്ല, ലക്ഷക്കണക്കിലും
കോടിക്കണക്കിലും
ചുററികകൾ ഉയർത്തി മുന്നേറിക്കൊണ്ടിരിയ്ക്കുന്നു!
ഇരുമ്പുചക്രങ്ങൾ,
കാലത്തിൻേറയും ചരിത്രത്തിൻേറയും ശീഘ്രതയുള്ള
ചക്രങ്ങളെപ്പോലെ,
വിപ്ലവത്തിൻേറയും വിദ്രോഹത്തിൻേറയും രഥങ്ങളിൽ
വിജയഗാനം ആലപിച്ചുകൊണ്ടിരിയ്ക്കുന്നു!
...നോക്കൂ, ചക്രവാളത്തിൽനിന്നു് എത്രയോ ഭടന്മാർ
കൊടുങ്കാററുകളായി അതാ ഇറങ്ങിവരുന്നു!
മിന്നൽപ്പിണരുകൾ
അക്രമത്തിൻെറ തലയ്ക്കു മുകളിൽ ചുററിപ്പുളയുന്നു!
ആ ആത്മാക്കൾ
കാവേരി നദിയുടെ അലകളിലും
പ്ലാസിയിലെ യുദ്ധക്കളത്തിലും
അനേകവർഷങ്ങളായി ഉറങ്ങിക്കിടക്കുന്നവയാണു്;
ആ ശരീരങ്ങൾ
'സിപ്പായിലഹള'ക്കാലത്തു് നിങ്ങളുടെ പീരങ്കികളാൽ
നശിപ്പിക്കപ്പെട്ടവയാണു്;
ആ ശവങ്ങൾ
കിണറുകളും കുഴികളും തൂർന്നുപോകുമാറു് നിങ്ങൾ
വലിച്ചെറിഞ്ഞവയാണു്;
ആ ശിരസ്സുകൾ
നിങ്ങൾ കണ്ഠത്തിൽനിന്നു് വേർപെടുത്തിയവയാണു്;
ആ കണ്ഠങ്ങൾ
നിങ്ങൾ കൊലക്കയറിൽ കുരുക്കിയവയാണു്!
ആ കൈയുകൾ ഇന്നും
'കൈയാമ'ത്തിൻെറ പാടുകൾ പൂണ്ടവയാണു്;
ആ കാലുകൾ ഇന്നും
നിങ്ങൾ വരിഞ്ഞ ചങ്ങലയോടു കൂടിയവയാണു്?

ആ വക്ഷസ്സുകളിൽ
ഹൃദയത്തിൻെറ സ്ഥാനത്ത് വെടിയുണ്ടകഠം ഉറങ്ങുന്നു;
ആ ഹൃദയങ്ങളിലെ ഓരോ മുറിവിലും
വിഷലിപ്തമായ ശസ്ത്രങ്ങളുടെ നറുങ്ങുമുനകഠം വിതുമ്പി-
കൊണ്ടിരിക്കുന്നു!

നോക്കു, ചക്രവാളത്തിൽ നിന്നു് ഒരു വൻ പട
കൊടുങ്കാററായി വരുന്നു!
മിന്നൽപ്പിണരുകഠം
അക്രമത്തിൻെറ തലയ്ക്കു മുകളിൽ ചുററിപ്പുളയുന്നു!
ഓടിക്കൊള്ളു,
ഓടിക്കൊള്ളു!
സ്വന്തം ശരീരവും ജീവനും
സ്വന്തം സമാധാനവും സംസ്കാരവും നീതിന്യായവും-
എല്ലാം എടുത്തുകൊണ്ടു് ഓടിക്കൊള്ളു!
ഈ നാട്ടിൻെറ ആളിക്കത്തുന്ന മാറിൽ നിന്നു്
സാമ്രാജ്യത്വത്തിൻെറ പഴയ ഭാണ്ഡം എടുത്തുകൊണ്ടു
പോകു!
ജീവിതത്തിനു് നിങ്ങളെ മടുത്തു കഴിഞ്ഞു.
ലോകത്തിനു മുഴുവൻ നിങ്ങളെ മടുത്തു കഴിഞ്ഞു;
മരണത്തിൻെറ കപ്പൽപ്പായ വിരുത്തി
സ്വന്തം കപ്പലിൻെറ നങ്കൂരം അഴിച്ചുവിട്ടു!
പോകു,
കടന്നു പോകു!

**വെള്ളക്കാരൻ:** അപ്പോഠം, ഇതിൻെറയത്ഥം
നിങ്ങഠം കുററം സമ്മതിക്കുന്നുവെന്നു്!

**ജാവേദ്:** ഞങ്ങഠം നിഷേധിക്കുന്നു!

**മറിയം:** ഞങ്ങഠം നിഷേധിക്കുന്നു!

**വെള്ളക്കാരൻ:** പക്ഷേ, നിയമത്തിൻെറ, ന്യായാധിപൻെറ
ദൃഷ്ടിയിൽ ഇത് കുററസമ്മതമാണു്!

**ജാവേദ്:** 'വിപ്ലവം' എന്നത് സമ്മതിക്കുന്നു;
പക്ഷേ, 'അതിക്രമം' എന്നത് നിഷേധിക്കുന്നു!

മറിയം: നിഷേധിക്കുന്നു!

വെള്ളക്കാരൻ: നിങ്ങൾ ഇങ്ങനെ നിഷേധിച്ചു കൊണ്ടേയിരിക്കും;
പക്ഷേ, നിയമത്തിന്റെ വിധി വിധിതന്നെയാണ്!
നിങ്ങൾ—ജാവേദും മറിയവുമായ നിങ്ങൾ—
നാട്ടുകാരുമായി കൂട്ടുചേർന്ന്
വിപ്ലവത്തിന്റേയും വിദ്രോഹത്തിന്റേയും
വിത്തുകൾ വിതച്ചു;
കൊടുങ്കാററിനെ അഴിച്ചു വിട്ടു!
നിങ്ങൾ പറയുന്നു:
''ജനങ്ങളുടെ ഭരണംവേണം,
ഓരോ വീട്ടിലും സ്വരാജ്യംവേണം;
പാടങ്ങളിൽ കർഷകന്ന് അധികാരം,
ഫാക്ടറികളിൽ തൊഴിലാളിയ്ക്കും അധികാരം!''
നിങ്ങളുടെ കുററമെന്താണെന്നോ?
ബ്രിട്ടീഷുരാജാവിന്റെ—
ഇന്ത്യാ ചക്രവർത്തിയുടെ—
ഭരണത്തിന്റേയും സാമ്രാജ്യത്തിന്റേയും
നിയമത്തിന്റേയും മാത്രമല്ല,
സമാധാനത്തിന്റേയും സംസ്ക്കാരത്തിന്റേയും
നാഗരികതയുടേയുംകൂടി
കടപുഴക്കുന്നവരാണ് നിങ്ങൾ!
അതിനാൽ,
ബ്രിട്ടീഷുരാജാവിന്റെയും ഇന്ത്യാചക്രവത്തി-
യുടേയുമായ ഈ കോടതി,
ഹേ ജാവേദ്,
നിനക്ക് ജീവിക്കാൻ അധികാരമില്ല എന്ന്
വിധിച്ചിരിയ്ക്കുന്നു!

ജാവേദ്: എനിയ്ക്കു് മാത്രമല്ല, ഇന്ത്യയിൽ എല്ലാവർക്കും
ഈ അധികാരം
നിങ്ങൾ വന്ന നാൾമുതൽ നഷ്ടപ്പെട്ടിരിക്കയാണല്ലോ!

വെള്ളക്കാരൻ: നിനക്ക് ജീവിക്കാനുള്ള അധികാരം
നിഷേധിക്കപ്പെട്ടിരിയ്ക്കുന്നു;

നിനക്കുവേണ്ടി കാരാഗൃഹത്തിൽ
കൊലക്കയർ ഒരുക്കിയിരിക്കുന്നു.
നീ ആ കയറിൻ കുരുക്കിൽപ്പെട്ട്,
കഴുമരത്തിലേററപ്പെട്ട്,
അന്ത്യശ്വാസം വലിക്കുക!
അങ്ങനെ, ബ്രിട്ടീഷ്‌രാജാവിന്റെ—
ഇന്ത്യാചക്രവർത്തിയുടെ—
സാമ്രാജ്യംവിട്ടുപോവുക!

**ജാവേദ്:** നിങ്ങൾ, ദരിദ്രരായ ഞങ്ങളുടെ
ഇന്ത്യാരാജ്യവും വിട്ടുപോവുക!

**വെള്ളക്കാരൻ:** പിന്നെ, മറിയമേ,
നിനക്കുള്ള ശിക്ഷ ഇതാണ്:
നീ ജീവിതം മുഴുവൻ കരഞ്ഞുകഴിയുക!
സ്വന്തം കണ്ണീരുകൊണ്ട് പാപങ്ങളെ കഴുകിക്കളയുക!
ഈ കോടതിയിൽ, ശതാബ്ദങ്ങളായി
നീതിയും ന്യായവും സത്യവും
പ്രകാശം വിതറുന്നു;
ഇതിന്റെ തണലിൽ
ഇന്ത്യയിലെ ജനങ്ങൾ
സമാധാനത്തോടും സുഖത്തോടുംകൂടി വർത്തിക്കുന്നു!

**മറിയം:** ഇത്തരം 'നീതിന്യായം' പുലരുന്ന കോടതികൾ
നശിക്കട്ടെ!
ഇത്തരം അക്രമഭരണകൂടങ്ങൾ നശിക്കട്ടെ!

[കുറേ നേരം ശബ്ദം മുഴങ്ങുന്നു]

നശിക്കട്ടെ, നശിക്കട്ടെ, നശിക്കട്ടെ!

രംഗം : അഞ്ച്

ഇന്നത്തെ രാത്രികൂടിയേ
ഇനി അവശേഷിച്ചിട്ടുള്ളു.

— മജാജ്

രംഗം : അഞ്ച്

**മരണത്തിന്റെ** ഗാനം:

വന്നതൊക്കെയും പിന്നീടുപോയിടും
വർണ്ണഭംഗിയും ദൃശ്യവും മാഞ്ഞിടും;
മന്നിടമൊരു സ്വപ്നനികേതനം,
സുന്ദരാഖ്യാന,മെങ്കിലും ദുഃഖദം!
ആദിയില്ലാത്ത കാലത്തിൻ വാദ്യവും
ലോകദീപത്തിൻ ദീപ്തിയും മൃത്യുവാം;
നൃത്തംവെയ്പൂ മൃതിനിഴൽ, പാരിതിൽ
പെററുവീണതും വീഴ്വതും നശ്വരം!
താരിൻ സൗമണം, താരത്തിൻ ജ്യോതിസ്സും,
വാർമിന്നലൊളി, നീലക്കൺമുനകളും
നൂതനവും പുരാതനവും ദൃഢ–
മേതും മൃത്യുവിൻ ശക്തിയ്ക്കടിപ്പെടും!
പൂവായ്ക്കൊള്ളട്ടെ, മുള്ളായിക്കൊള്ളട്ടെ,
വാളാവട്ടെ, ശലാകതാനാവട്ടെ,
ആരുമെൻ പിടിവിട്ടു കുതറിടാ;
പൂണനൂലും ജപമാലയും സമം!
അഞ്ജനക്കണ്ണെഴുത്തു ഞാൻ മായ്ച്ചിടും,
തുംഗാനുരാഗത്തെക്കണ്ണീരിൽ മുക്കിടും!
എൻ കടവിലടുക്കാതെ പോവുമോ
വഞ്ചിയെങ്ങാനു, മൊക്കെ ഞാൻ മുക്കിടും!
എന്നടിമ കറുത്തോൻ, വെളുത്തോനും;
എന്നിരകാം മനുഷ്യർ, മൃഗങ്ങളും;
എൻമദിരാലയത്തിൽച്ചുടുനിണ–
ത്തിന്റെ പൊൻചഷകങ്ങളാം നിരന്നിടും!
ചീനതുർക്കിതൻ ദുഷ്ടരാം മന്നരും
ചെങ്കിസ്ഖാനും തിമൂറുമെൻ ഖഡ്ഗങ്ങളാം;
ക്ഷാമരോഗങ്ങളെൻ പൊൽപ്പാതകകളാം,

ദാരിദ്ര്യാക്രമണങ്ങളെൻ സേനകരം!
എന്നെ നിർദ്ദയനെന്നോതാം മാലോകർ,
എൻെറ ദൃഷ്ടി നിർഭീകം നിരങ്കുശം!
എൻെറ വെട്ടുകളൊന്നും പിഴയ്ക്കുകി,–
ല്ലെൻെറ മുഷ്ടി സുദൃഢം വിചക്ഷണം!
ക്രൂരകൃത്യത്തിലെൻെറയും മേലെയായ്–
ത്തീരുന്നല്ലോ വിദേശീയ ശാസനം;
ഹാ, നടുങ്ങുന്നു കാരാഗൃഹങ്ങളും
പാഴ്ക്കഴമരം കൂടിയുമിട്ടിനം!

* * *

മറിയത്തിൻെറ ശബ്ദം:

ജീവിതം കനത്ത ഒരു ഭാണ്ഡംതന്നെ;
എൻെറ ജാവേദ്, അങ്ങെവിടെ?

**ജാവേദ്:** വരൂ മറിയമേ, എൻെറ അരികിലേയ്ക്കു് വരൂ!
ദുഃഖിതയും ഹൃദയാലുവുമായ മറിയമേ വരൂ!
ഞാൻ ഈ ഇരുമ്പഴികരംക്ക് പിന്നിൽ
നിന്നെ എത്ര നേരമായി കാത്തിരിയ്ക്കുന്നു!

[ മറിയം മുമ്പിൽവരുന്നു ]

എൻെറ കടമ ഞാൻ നിറവേററിയിരിയ്ക്കുന്നു;
അഭിലാഷങ്ങളുടെ പൂക്കൂട നിറച്ചിരിയ്ക്കുന്നു.
ഭാരമൊന്നും ഇപ്പോരം കരളിലില്ല;
ഭാരത്തിൻെറ പേരിൽ ഞാൻ അഭിമാനിയ്ക്കുന്നു!
എൻെറ ഹൃദയത്തിൽ ഭീതിയില്ല, ദുഃഖമില്ല;
പക്ഷേ, ദൃഷ്ടികരം നിൻെറ സ്നേഹത്താൽ
ആർദ്രമായിരിയ്ക്കുന്നു.

എനിയ്ക്കു് ഒരു ആഗ്രഹമേ ഉണ്ടായിരുന്നുള്ളു:
നിന്നെ ഗർഭിണിയായി കാണാൻ കഴിഞ്ഞെങ്കിൽ!

[ മറിയം അല്പംകൂടി മുന്നോട്ടുനീങ്ങുന്നു ]

**മറിയം:** ഈ കാരാഗൃഹത്തിൻെറ ഭിത്തികളെ ആരെങ്കിലും
തട്ടിനിരത്തട്ടെ;
ഈ ഇരുമ്പഴികളെ പിന്നോട്ടു മാററട്ടെ!

ജാവേദ്: നിന്റെ കണ്ണുകൾ കലങ്ങിയതെന്താണ്?
ഈ മുടി ചിടപിടിച്ചതെന്താണ്?
നിന്നിൽ എന്തുകൊണ്ടാണ് ഈ ശോകഭാവം?
നോട്ടത്തിൽ എന്താണ് ഒരു പരിഭ്രമം?
മിഴികളിലെ പ്രകാശം എങ്ങനെ കെട്ടുപോയി?
കൈകളിൽ വളയണിയാഞ്ഞതെന്തേ?
നിന്റെ മുഖത്ത് ദുഃഖം തളംകെട്ടിനിൽക്കുന്നു,
നിന്റെ സ്വരത്തിൽ പാരവശ്യം നിറഞ്ഞിരിക്കുന്നു!

മറിയം: എന്റെ മനസ്സു നിറയെ
അങ്ങയോടുള്ള സ്നേഹമാണ്.

ജാവേദ്: നിന്നിലൂടെയാണ് എനിക്കു് പ്രതിഷ്ഠ ലഭിക്കേണ്ടതു്.
കണ്ണുനീർ തൂകാതിരിയ്ക്കൂ,
ബലിദാനത്തെ നിഷ്ഫലമാക്കാതിരിയ്ക്കൂ.

മറിയം: ഞാൻ അങ്ങയോടു കെഞ്ചിപ്പറയുന്നു:
എന്നെയും കൂടെക്കൊണ്ടുപോകൂ!

ജാവേദ്: എന്നെപ്പററി ചിന്തിക്കാതിരിയ്ക്കൂ,
മറിച്ചു്, ഈ ഉദ്യാനത്തെ നോക്കൂ—
കൊള്ളയടിക്കപ്പെട്ട ഈ ഉദ്യാനത്തെ!
ഓമനേ, ഇന്ത്യയാകുന്ന ഉദ്യാനത്തിന്റെ
ഓരോ പൂവും വാടിക്കൊഴിയുന്നു,
ഓരോ കോണിലും ശ്മശാനശൂന്യത വ്യാപിച്ചിരിക്കുന്നു!
ഇവിടെ പുതിയൊരു മേഘം തടിച്ചുകൂടട്ടെ,
പുതിയ വസന്തസൗഭാഗ്യം പൊട്ടിവിടരട്ടെ,
ഇന്നു കണ്ണുനീരല്ല ആവശ്യം,
ചുടുരക്തമാണ്!

മറിയം: എന്റെ മസ്തിഷ്കത്തിലും ഉന്മാദമുണ്ടു്,
എന്റെ ഞരമ്പുകളിലും ചുടുരക്തമുണ്ടു്
എനിക്കും മരണത്തിനുള്ള ആഹ്വാനം ലഭിച്ചെങ്കിൽ,
എന്റെ ചുടുരക്തവും പ്രയോജനപ്രദമായെങ്കിൽ!

ജാവേദ്: നീയും ഒരിക്കൽ കൃതാർത്ഥയാവും;
നിന്റെ രക്തവും ഉപയോഗപ്പെടും!

ലോകത്തിൽനിന്നു് കടന്നുപോയതുകൊണ്ടുമാത്രം
യോഗ്യതയായില്ല;
മരിച്ചതുകൊണ്ടുമാത്രം എല്ലാമായില്ല;
മഹത്തായ മാർഗ്ഗം വേറെയുമുണ്ടു്:
രാജ്യത്തിൻേറയും സമുദായത്തിൻേറയും സേവനം!

മറിയം: അങ്ങയെ രക്ഷിയ്ക്കാൻ ആരോടു ഞാൻ യാചിയ്ക്കും?
അസഹ്യമാണു് എനിയ്ക്കീവിയോഗം.
നാളെ അങ്ങു് എത്ര ദൂരെയായിരിയ്ക്കും!
എൻെറ ദൃഷ്ടിയിൽനിന്നു് അകലെ, അകലെ!
എൻെറ ജീവിതത്തിൽ ശോകം നിഴൽ വീശും,
ആഹ്ലാദത്തിൽ ഹിമപാതം സംഭവിയ്ക്കും.
ദുഃഖവും കഷ്ടപ്പാടുകളും സഹിച്ചുകൊണ്ടു്
ഇനി ഞാൻ ഏകാന്തജീവിതം നയിക്കേണ്ടിവരും!
എങ്കിലും, അങ്ങയെ ഞാൻ എന്നും സ്മരിയ്ക്കും
എൻെറ സ്വപ്നലോകത്തിൽ അങ്ങു് വിരാജിയ്ക്കും
കണ്ണുനീർക്കയത്തിൽ മിന്നിത്തിളങ്ങും
ഹൃദയത്തിൽ സ്പന്ദിച്ചുകൊണ്ടിരിയ്ക്കും!
എൻെറ അസഫലതയിൽ ഞാൻ ലജ്ജിയ്ക്കുന്നുവെങ്കിലും
അങ്ങയുടെ മാഹാത്മ്യത്തിൽ അഭിമാനിയ്ക്കുന്നു;
എന്നാലും,
എൻെറ മനസ്സിനെ എങ്ങനെ ആശ്വസിപ്പിയ്ക്കും?
അങ്ങയെ വിട്ടു് ഞാൻ എങ്ങനെ പോകും?
നാട്ടിൽ പുതിയ വസന്തോത്സവം വന്നാൽ,
നിറഞ്ഞ സദസ്സിൽ ഞാൻ ഏകാകിനിയായിരിയ്ക്കും!

ജാവേദ്: നാളത്തെ കഥ മറെറാന്നായിരിയ്ക്കും,
സദസ്സിലെ ദൃശ്യം അഭൂതപൂർവ്വമായിരിയ്ക്കും
യുദ്ധവും സംഘർഷവും ഉണ്ടാവില്ല,
ആനന്ദത്താൽ നിൻെറ ഹൃദയം തുടിയ്ക്കും!
ഒരു പൂന്തിങ്കൾ നിൻെറ മടിയിൽ ചിരിയ്ക്കും,
അതിൻെറ മുമ്പിൽ സൂര്യൻപോലും ലജ്ജിയ്ക്കും.
യൗവനത്തിൻെറ ആ സമ്മാനത്തെ
എൻെറ പ്രതിരൂപമായി വളർത്തുക!

അങ്ങനെ, നീ വീണ്ടും എന്നെ നേടും,
ഒരു നിമിഷംപോലും അല്ലലറിയാതെ വാഴും!
എത്ര രസകരമാണ് ഈ കഥാമൃതം:
വററിയാൽ വീണ്ടും ഉറന്നുവരുന്നു ജീവിതം!
മനുഷ്യസമുദായം ത്രസിക്കുന്ന ഒരു തീജ്വാലയത്രെ;
ഓരോ വ്യക്തിയും ഓരോ തീപ്പൊരിയും!
ഓരോ വ്യക്തിയുടേയും ഹൃദയത്തിൽ
അധൃഷ്യമായ ഒരു ജ്വാല ഉയരുന്നു, വളരുന്നു
ഈ ത്രസിക്കുന്ന ജ്വാലയിൽനിന്ന് തീപ്പൊരികൾ
ചിതറുന്നു
അവയിൽനിന്ന് വീണ്ടും തീപ്പൊരികൾ ചിതറുന്നു;
അങ്ങനെ ജീവിതം
ഹൃദയത്തിൽ വിടരുന്ന തീപ്പൊരികളുടെ പുഷ്പങ്ങളാൽ
തനിക്കുവേണ്ടി സദാ നൂതനവും സുരഭിലവുമായ
മാല കോർത്തുകൊണ്ടേയിരിക്കുന്നു.
എന്നാൽ, ചില തീപ്പൊരികൾ
ആളിക്കത്തുന്നില്ല, ത്രസിക്കുന്നില്ല;
നേരെ ഉയർന്ന് നൃത്തംവച്ചുകൊണ്ട്
ഒരു നിമിഷത്തിൽ അപ്രത്യക്ഷമാവുന്നു,
മൃത്യുവിന്റെ തണുത്ത മടിത്തട്ടിൽ വീണ് ഉറങ്ങുന്നു.
മററു ചില തീപ്പൊരികളാവട്ടെ,
ജ്വാലയായി മാറുന്നു, ആളിപ്പടരുന്നു,
പുൽക്കൊടിയിലും വൈക്കോൽത്തുമ്പിലും പടർന്നു
പിടിക്കുന്നു,
ഒടുവിൽ കെട്ടുപോകുന്ന നിമിഷത്തിൽപ്പോലും
ഒരു തീപ്പൊരിയുടെ നൃത്തം മാത്രമായി അവ–
സാനിക്കാതെ,
മനുഷ്യസമുദായത്തെ
വർണ്ണപ്പൊലിമയുടേയും തേജസ്സിന്റേയും
മഹാത്ഭുതത്തിൽ മുക്കിക്കളയുന്നു!
മനുഷ്യസമുദായത്തിന്റെ പൂന്തോപ്പിൽ
നാം പ്രഭാതവായുവെപ്പോലെ വരുന്നു;

പൂക്കളോടും തളിരുകളോടും ഏതാനും സമയം
സല്ലപിയ്ക്കുന്നു,
ചില്ലയുടെ ഊഞ്ഞാലിൽ ആടുന്നു,
കുഞ്ജത്തിൽ വിഹരിയ്ക്കുന്നു,
പിന്നെ, വർണ്ണഗന്ധങ്ങൾ പൂശിയ ഉദ്യാനത്തോടു
വിടവാങ്ങുന്നു!

ലോകത്തിന്റെ അന്തരീക്ഷത്തിൽ
നാം മേഘങ്ങളെപ്പോലെ എത്തിച്ചേരുന്നു;
ഹരിതശ്യാമളമായ കേദാരങ്ങളെ നനച്ചുകൊണ്ട്
വനശൈലസാനുമരുസ്ഥലികളെ പച്ചപിടിപ്പിച്ചു
കൊണ്ട്
മിന്നൽ ചിതറിയും, ഇടിവെട്ടിയും ജലധാര ഉരുകിയും
കൊണ്ട്
കടന്നുപോവുകയും ചെയ്യുന്നു!
നാം നിമിഷങ്ങളെപ്പോലെ വരുന്നു,
വന്നുകൊണ്ടിരിക്കയും ചെയ്യും.
നിമിഷങ്ങൾ കാലത്തിന്റെ അനന്തവിസ്തൃതിയിൽ
നിന്നു് പൊങ്ങിവരുന്നു,
ആ അനന്തവിസ്തൃതിയിൽത്തന്നെ വിലയിക്കുകയും
ചെയ്യുന്നു!
നിമിഷങ്ങളെല്ലാം പൊതുവെ ഒരേപോലെയാണു്:
ഒരേ സഞ്ചാരം, ഒരേ ഝങ്കാരം!
എങ്കിലും, എല്ലാം ഒരുപോലെയല്ല:
ഓരോ നിമിഷവും
ഒരു പുതിയ അഭിലാഷമാണു്,
ഒരു പുതിയ അന്വേഷണമാണു്,
ഒരു പുതിയ വാദ്യമാണു്, പുതുജ്വാലയാണു്,
പുതിയ ജ്യോതിസ്സാണു്, പുതിയ പ്രഭാനാളമാണു്!
നാം മനുഷ്യസമുദായത്തിലെ കാലസൂചകങ്ങളായ
മുഹൂർത്തങ്ങളാണു്:
നാം മാറിക്കൊണ്ടിരിയ്ക്കുന്നു, മാറിക്കൊണ്ടിരിക്കയും
ചെയ്യും.
പുതിയ പുഷ്പങ്ങൾക്കൂടെ കൊണ്ടുവരുന്നു,

കൊണ്ടുവരികയും ചെയ്യും.
ഉദ്യാനങ്ങൾക്ക് നൂതനശോഭ നൽകുന്നു,
നൽകുകയും ചെയ്യും.
ഓരോ വർഷവും പുതുതളിരുകളാൽ
വൃക്ഷലതാദികളെ കോടിയുടുപ്പിയ്ക്കുന്നു,
ഉടുപ്പിക്കയും ചെയ്യും.
നാം കാലത്തിൻെറ സമുദ്രത്തിൽനിന്നു്
തരംഗങ്ങളെന്നപോലെ ഉയർന്നുവരുന്നു,
ഉയർന്നുവരികയും ചെയ്യും.
ജീവിതത്തിൻെറ കൊച്ചുതോണികളെ
വിരിമാറിലേററിക്കൊണ്ടു്
നാം മുന്നോട്ടുപോകുന്നു, പോവുകയും ചെയ്യും.
ഈ ജലയാനത്തിൻെറ നാവികന്മാർ
അനാദികാലം മുതൽ മാറിക്കൊണ്ടിരിയ്ക്കുന്നു,
മാറുകയും ചെയ്യും.
കപ്പൽപ്പായകളായി ചിലർ ഉയരാറുണ്ടു്,
ഉയരുകയും ചെയ്യും.
മനുഷ്യസമുദായത്തിൻെറ മനോഹരമായ നൗക
അങ്ങനെ സഞ്ചരിയ്ക്കുന്നു,
സഞ്ചരിക്കയും ചെയ്യും.
നാം മനുഷ്യസമുദായത്തിൻെറ നിർമ്മാതാക്കളാണ്
നമ്മുടെ പൂർവ്വികന്മാർ നിർമ്മാതാക്കളായിരുന്നു;
നാം നിർമ്മാതാക്കളാണു്;
വരുന്ന തലമുറയിലുള്ളവർ നിർമ്മാതാക്കളാവുകയും
ചെയ്യും.
ജീവിതത്തിൻെറ ഗഗനചുംബികളായ സൗധങ്ങൾ
ഇങ്ങിനെ നിർമ്മിയ്ക്കപ്പെടുന്നു,
നിർമ്മിയ്ക്കപ്പെടുകയും ചെയ്യും.
നാം നമ്മുടെ നിർമ്മാണപ്രക്രിയ എവിടെ
അവസാനിപ്പിയ്ക്കുന്നുവോ,
നവയുഗശില്പികൾ അവിടെനിന്നു്
തങ്ങളുടെ കലാചാതുര്യമനുസരിച്ചു്

നിർമ്മാണപ്രവർത്തനം തുടരും.
നാളെ നാം ഇല്ലെങ്കിൽ,
കാലത്തിന്റെ ശീഘ്രപ്രവാഹം തടയപ്പെടുമോ?
ജീവിതത്തിന്റെ നട്ടെല്ല് ഭാരംകൊണ്ട് ഒടിയുമോ?
സൂര്യചന്ദ്രാദിഗ്രഹങ്ങളുടെ ഭ്രമണത്തിൽ മാററം വരുമോ?
ലോകം ഇരുട്ടിൽ ആണ്ടുപോവുമോ?
നാളെ നാം ഉണ്ടാവില്ല;
എന്നാലും ജീവിതം പുഞ്ചിരിച്ചുകൊണ്ടിരിക്കും,
തന്റെ മെഴുകുതിരിപ്രകാശം പരത്തിക്കൊണ്ടിരിക്കും
നാളെയും ആകാശത്തിന്റെ നീലിമ
ഇന്നത്തെപ്പോലെ ആകർഷകമായിരിക്കും
ചക്രവാളത്തിന്റെ ഫാലതടം
പ്രകാശരേഖകളാൽ തിളങ്ങും
നാളെയും ഭൂമി
ഇന്നത്തെപ്പോലെ അച്ചുതണ്ടിൽ തിരിഞ്ഞു
കൊണ്ടിരിക്കും
അന്തരീക്ഷത്തിന്റെ അനന്തനീലിമയിൽ
നൃത്തം തുടർന്നുകൊണ്ടിരിക്കും
സദസ്സിൽ ദീപാരാധന നടത്തിക്കൊണ്ടിരിക്കും
നാളെയും ഭൂമി
ഇന്നത്തെപ്പോലെ പ്രകാശത്തിന്റെ
പൊന്നരുവിയിൽ നീരാടി,
ചെങ്കതിരോന്റെ കണ്ണാടിയിൽ നോക്കി
കുറുനിരകൾ ഒതുക്കിവെക്കും.
എന്നാൽ,
ഇന്നും നാളെയും തമ്മിൽ ഒരു വ്യത്യാസമുണ്ടാവും:
ജീവിതം നാളെ നിറഞ്ഞുനിൽക്കും,
സാഫല്യത്തിന്റെ മദിര നുകർന്ന് ലഹരിയിലാറാടും!
നാളെ ഈ കുററൻ ഇരുമ്പഴികൾ—
എന്റെയും നിന്റെയും മദ്ധ്യത്തിലുള്ള ഈ
വിലങ്ങുതടികൾ—
ഉരുകിപ്പോവും;
അക്രമത്തിന്റേയും അനീതിയുടേയും ചങ്ങലകൾ

പൊട്ടിത്തകരും!
നാളെ അടിമത്തത്തിൻെറ ശാപവും, ദാരിദ്ര്യത്തിൻെറ
അപമാനവും,
കഷ്ടപ്പാടും, ശത്രുതയും, അജ്ഞതയും,
തെററിദ്ധാരണയും,
മൃഗീയതയും, അക്രമസ്വഭാവവും, പ്രാകൃതത്വവും
പുതിയ മനുഷ്യത്വത്തിൻെറ കൊടുങ്കാററിൽ,
പുൽക്കുനകളും മുറം്ക്കുമ്പാരവുംപോലെ
പാറിപ്പറക്കും!
മനുഷ്യത്വത്തിൻെറ കൊടുങ്കാററ് അനാദികാലം മുതൽ
വീശുന്നു,
അനന്തകാലംവരെ വീശിക്കൊണ്ടിരിക്കയും ചെയ്യും.
ഈ കൊടുങ്കാററിൻെറ പ്രവാഹത്തിൽ
പ്രാകൃതത്വത്തിൻെറ കെടുതികറം ഒഴുകിപ്പോയിട്ടുണ്ട്;
ഈ കൊടുങ്കാററ് ആയിരമല്ല, നൂറായിരംവർഷങ്ങളായി
ഗർജ്ജിച്ചുകൊണ്ടിരിയ്ക്കുന്നു,
ഗർജ്ജിച്ചുകൊണ്ടിരിക്കയും ചെയ്യും.
നമ്മളും—
ബ്രിട്ടീഷുസാമ്രാജ്യത്വത്തിൻെറ പഴകിയ, പൊള്ളയായ
പാറക്കെട്ടിൽ തലതല്ലുന്ന നമ്മളും—
മനുഷ്യത്വത്തിൻെറ ഈ മഹാസമുദ്രത്തിലെ
തരംഗങ്ങളാണ്,
ജീവിതത്തിൻേറയും വികാസത്തിൻേറയും
ചരിത്രത്തിൻേറയും യോദ്ധാക്കളാണ്.
നാം പുരോഗമിച്ചാൽ ചരിത്രം പുരോഗമിക്കുകയും
അക്രമശക്തികളോടു അടരാടുകയും ചെയ്യും
നാം ഏതു വശത്തേക്കു തിരിയുന്നുവോ
ആ വശത്തേയ്ക്കു് ലോകം മുഴുവൻ തിരിയും;
അങ്ങനെ ജീവിതം പുത്തൻ ചിറകേന്തി പറക്കാൻ
തുടങ്ങും.
മുന്നോട്ടുപോയാൽ പിന്നെ പിൻതിരിയാത്ത
തിരമാലകളാണ് നമ്മറം;
ലക്ഷോപലക്ഷം ശത്രുക്കളുടെ മുമ്പിലും നമ്മുടെ ഭടന്മാർ
പിൻവാങ്ങില്ല!

എന്നു മുതൽ മനുഷ്യൻ തൻെറ ശക്തമായ കാൽ
വെപ്പുകരാംകൊണ്ട്
ഭൂമിയിൽ മഹത്വത്തിൻെറ മുദ്രചാർത്താൻ തുടങ്ങിയോ,
അന്നു മുതൽ, പ്രകൃതി
മനുഷ്യനോട് പൊരുതാൻ തയ്യാറായിനിൽക്കുന്നു.
അവനോട് സഹാനുഭൂതിയോ സഹതാപമോ ഉള്ളവർ
ആരുമുണ്ടായിരുന്നില്ല.

എല്ലാ വശത്തും ശത്രുക്കളേ ഉണ്ടായിരുന്നുള്ളു.
വനങ്ങളും പർവ്വതങ്ങളും സാനുക്കളും അവന് തടസ്സം
സൃഷ്ടിച്ചുകൊണ്ട് നിന്നിരുന്നു,
അതികായനെപ്പോലെ ശ്വാസം വിടുന്ന സമുദ്രം
നുരയുടേയും കൊടുങ്കാററിൻേറയും വിരിയിൽ
തൻെറ ശരീരം ഉരുട്ടി പുളഞ്ഞുകൊണ്ടിരുന്നു,
ഇരുരാംനിറഞ്ഞ മാറിടത്തോടുകൂടിയ മഹാരണ്യം
തൻെറ രഹസ്യങ്ങളെല്ലാം ഒളിപ്പിച്ചുകൊണ്ടുനിന്നിരുന്നു;
സമുന്നതങ്ങളായ വൃക്ഷങ്ങരാ
തങ്ങളുടെ മധുരഫലങ്ങളെ
മനുഷ്യന്നെത്താൻ വയ്യാത്തവിധത്തിൽ,
ശിരസ്സിലേററിനിന്നിരുന്നു,
പർവ്വതങ്ങളിലെ കറുത്ത പാറകളും
ഭൂമിയിലെ സ്വർണ്ണിമങ്ങളായ അടിത്തട്ടുകളും
ഹൃദയാന്തരാളത്തിൽ പലവിധം നിധികരാ ഭദ്രമായി
വെച്ചിരുന്നു,
സർപ്പങ്ങളെപ്പോലെ അധൃഷ്യങ്ങളായി കുതിച്ചിരുന്നു,
കറുത്ത മേഘങ്ങളിൽ പുളയുന്ന മിന്നൽപ്പിണരുകരാ
ചെന്തീനാക്കുകരാംകൊണ്ട് ഫൂൽക്കാരം ചെയ്തിരുന്നു,
ഭൂകമ്പങ്ങരാ ഉണ്ടായിക്കൊണ്ടിരുന്നു,
സൂര്യചന്ദ്രതാരങ്ങരാപോലും അദൃശ്യമാകുംവണ്ണം
ഹിമപർവ്വതങ്ങളും അഗ്നിപർവ്വതങ്ങളും നിരന്നു
നിന്നിരുന്നു!

എന്നാൽ,
ഈ ശതക്കണക്കിലുള്ള ശത്രുക്കളുടെ എതിർപ്പിൻെറ
ഇരുട്ടിൽപ്പോലും

മനുഷ്യൻ, തന്റെ കൈയിൽ
പ്രയത്നത്തിന്റേയും പ്രായോഗികബുദ്ധിയുടേയും
അന്വേഷണത്തിന്റേയും പന്തവുമേന്തി,
ദുഃഖങ്ങളും യാതനകളും സഹിച്ചുകൊണ്ടു്
പ്രതീക്ഷയും ശുഭാപ്തിവിശ്വാസവും കൈവിടാതെ
മുന്നോട്ടു പോവുകയായിരുന്നു;
ഓരോ അടിവെപ്പിലും
ഉല്ലാസത്തിന്റേയും വിജയത്തിന്റേയും പതാകകൾ
നാട്ടുകയായിരുന്നു.
ഒടുവിൽ,
വനവും അന്തരീക്ഷവും പർവ്വതവും മൈതാനവും
അവന്റെ കാൽക്കീഴിൽ തലകുനിച്ചു;
നദികൾ, വിജേതാവായ അവന്റെ പാദങ്ങൾ
ചുംബിക്കാൻ വഴിക്കു തങ്ങി;
ഉത്തുംഗവൃക്ഷങ്ങളുടെ ഫലസമൃദ്ധങ്ങളായ ശാഖകൾ
അവനെ വന്ദിക്കുവാൻ ഭൂമിയിലേക്കു് കുനിഞ്ഞു;
ഹിമശിഖരങ്ങൾ അവനെ ആദരിക്കുവാൻ
അവനതങ്ങളായി;
പർവ്വതങ്ങളുടെ സമ്പത്തും ജലപ്രപാതങ്ങളുടെ ശക്തിയും
രത്നഗർഭയുടെ നിധികളും
അവനെ സേവിക്കുവാൻ സന്നദ്ധങ്ങളായി!
അങ്ങനെ മനുഷ്യൻ
വായുവിൽ പറക്കാൻ തുടങ്ങി,
കൊടുങ്കാററിന്റെ ചുമലിൽ സഞ്ചരിക്കാൻ തുടങ്ങി
വിദ്യുത്തിന്നു് കടിഞ്ഞാണിടാൻ തുടങ്ങി!
ലോകം മനുഷ്യവിവേകത്തിന്റെ
പ്രകാശധോരണിയിൽ
വെട്ടിത്തിളങ്ങി,
സംസ്ക്കാരം വാദ്യം മുഴക്കി
നാഗരികത ഗാനം ആലപിച്ചു!
ആ കാലഘട്ടങ്ങളെ അനുസ്മരിക്കു,
മനുഷ്യൻ താണ്ടിയ മാർഗ്ഗങ്ങളേയും താവളങ്ങളേയും
പററി ചിന്തിക്കു!

അവന്റെ പാതയുടെ ഇരുവശത്തും
എല്ലിൻകൂമ്പാരങ്ങളുണ്ടായിരുന്നു;
വഴിനീളെ രക്തം പുരണ്ട കബന്ധങ്ങൾ
കുന്നുകൂടിയിരുന്നു;
അവിടങ്ങളിൽ രാത്രിതോറും ചെകുത്താന്മാരും
ജിന്നുകളും സമ്മേളിക്കുകയും
തീക്കുണ്ഡത്തിൽ താണ്ഡവമാടുകയും ചെയ്തിരുന്നു—
അങ്ങനെ ചരിത്രത്തിന്റെ പുൽമൈതാനത്തിൽ
കട്ടപിടിച്ചു കിടക്കുന്ന രക്തത്തിന്റെ ഗന്ധത്താൽ
വായുവിനുപോലും ശ്വാസം മുട്ടിയിരുന്നു.
അതെല്ലാം പഴയ കാലത്തെ ശാസകവർഗ്ഗത്തിന്റെ
കാലടിപ്പാടുകളായിരുന്നു;
അവരുടെ അതിക്രമത്തിന്റെ കഥകൾ
ഇന്നും കരളിനെ കിടിലംകൊള്ളിക്കുന്നു.
എന്നാൽ, മനുഷ്യൻ
വേദനകളും യാതനകളും താണ്ടി
ഇന്ന് താവളങ്ങളിൽ എത്തിച്ചേർന്നിരിക്കുന്നു.
ആ താവളങ്ങളിൽ,
ഇലകൾ കൊഴിക്കുന്ന ശിശിരത്തിനു ശേഷം
വസന്തം പൂക്കൾ വിടർത്തിക്കൊണ്ടിരിക്കുന്നു;
ദുഃഖത്തിന്റെ ഇരുണ്ട ചക്രവാളത്തിലൂടെ അരിച്ചെത്തിയ
പ്രകാശകിരണങ്ങൾ
പർവ്വതങ്ങളേയും വനങ്ങളേയും തഴുകിക്കൊണ്ടിരിക്കുന്നു!
ഇനി, തരിശായിത്തീർന്ന നമ്മുടെ നാട്ടിലെ
പാടങ്ങളിൽ
ഹരിതസസ്യങ്ങൾ തഴച്ചുവളരും;
നെൽക്കതിരുകൾ പുഞ്ചിരിതൂകും,
ഗോതമ്പുചെടികളിൽ നക്ഷത്രങ്ങൾ കായ്ക്കും,
ഭൂമിയുടെ മാറിൽ നിന്ന് പുഷ്പങ്ങളുടെ ഉറവുകൾ
നിർഗ്ഗളിക്കും!

മറിയം: നാം ആ ഉറവുകളിൽ ആറാടും!

ജാവേദ്: മുഗ്ദ്ധവസന്തത്തിന്റെ അപ്സരസ്സുകൾ

വിണ്ണിൽനിന്നു് ഇറങ്ങിവരും;
ക്ഷാമത്തിൻെറ കരിനിഴലുകരം മങ്ങിമായും;
എങ്ങും പ്രകാശമാവും, എങ്ങും പ്രകാശമാവും;
പ്രകാശം മാത്രം! പ്രകാശം മാത്രം!

മറിയം: എൻെറ ജാവേദിൻെറ തിളങ്ങുന്ന നേത്രങ്ങളിലെ
പ്രകാശം
ഹൃദയത്തിലൊഴുകുന്ന രക്തത്തിൻെറ വർണ്ണസൗഭാഗ്യം!

ജാവേദ്: യന്ത്രശാലകളിൽ സംഗീതത്തിൻെറ കൊട്ടുകാററുയരും;
ദരിദ്രരുടെ ശുഷ്കിച്ചു വിളർത്ത മുഖങ്ങളിൽ
സുഖസംതൃപ്തികളുടെ തുടുപ്പുളവാകും;
ദുഃഖവ്യാകുലമായ നേത്രങ്ങളിൽ
സന്തോഷത്തിൻെറ പുതുവെളിച്ചം പരക്കും!

മറിയം: വിയോഗരാത്രികളുടെ അശ്രുക്കരം
പ്രേമത്തിൻെറ മന്ദഹാസത്തിലലിഞ്ഞു്
മധുനിഷ്യന്ദികളാകും!

ജാവേദ്: പൊടിപുരണ്ട കണ്ണാടികരം തെളിഞ്ഞുതിളങ്ങും:
കൊച്ചു കൊച്ചു ദൈവദൂതന്മാർ, പ്രസരിപ്പോടെ
മാതാക്കളുടെ മടിത്തട്ടിൽ നിന്നിറങ്ങി തുള്ളിച്ചാടി
വിലസും,
മലർവാടിയിൽ പൂക്കരംപോലെ,
മാനത്തു ചന്ദ്ര നക്ഷത്രങ്ങരംപോലെ,
മരതകപ്പരവതാനി വിരിച്ച സ്വച്ഛഹരിമബിന്ദുക്കരം
പോലെ!

നാല്പതു കോടി ജനങ്ങരം ഒടുവിൽ പൊട്ടിച്ചിരിക്കും,
അഗ്നിപർവ്വതം പൊട്ടിത്തെറിക്കുന്നപോലെ!
ആ പൊട്ടിച്ചിരി—
സ്വതന്ത്രവും നിർഭീകവുമായ രാഷ്ട്രത്തിൻെറ
പൊട്ടിച്ചിരി—
ഭൂമിയിലും ആകാശത്തിലും
വെളിച്ചമായി കത്തിപ്പടരും!

മറിയം: ലോകം മുഴുവൻ സുന്ദരമായിത്തീരും!

ജാവേദ്: നേരു പറയൂ
നീ ഇപ്പോഴും ദുഃഖിതയാണോ?

മറിയം: അതെ, ഞാൻ ദുഃഖിതയാണ്;
ഇപ്പോഴും ഞാൻ ദുഃഖിതയാണ്, ഇപ്പോഴും ഞാൻ ദുഃഖിതയാണ്.
ഈ ദുഃഖം എപ്പോഴും എന്റെ മനസ്സിൽ വളർന്നുവരും
കരയുന്ന കണ്ണുകളിലൂടെ അശ്രു ധാരയായി ഒഴുകിക്കൊണ്ടിരിക്കും
കരിങ്കല്ലിന്റെ കരളിൽ നിന്നു് അതിന്റെ കനത്തേയും
എരിയുന്ന ചെന്തീക്കനലിൽ നിന്നു് അതിന്റെ താപത്തേയും
ഒഴിവാക്കുവാൻ ആർക്കു കഴിയും?
ഹൃദയത്തിന്റെ പച്ചപിടിച്ച പനിനീർത്തണ്ടിൽനിന്നു്
ദുഃഖത്തിന്റെ കൂർത്ത മുള്ളുകൾ ദൂരീകരിക്കാൻ ആർക്കു കഴിയും?
ഇതു വെറും വേർപാടിന്റെ വല്ലായ്മയല്ല;
ഈ വേദന ജീവിതം മുഴുവൻ ഹൃദയത്തെ നീററിക്കൊണ്ടിരിക്കും.
ഈ നെടുവീർപ്പുകൾ നെഞ്ചിൽ വിങ്ങിപ്പൊട്ടലുണ്ടാക്കിക്കൊണ്ടിരിക്കും!

ജാവേദ്: പക്ഷേ,
മനുഷ്യാത്മാവിലെ ദുഃഖത്തിന്റെ പാടുകൾ
കാലപ്രവാഹത്തിൽ കഴുകപ്പെടും,
ജീവിതനൗകയുടെ ചുരുട്ടിവെച്ച പായകൾ
ഭാവിസുഖത്തിന്റെ കുളർകാററു വീശുമ്പോൾ നിവർത്തപ്പെടും.

മറിയം: എന്നാലും,
വേർപിരിഞ്ഞ മിത്രങ്ങൾ വീണ്ടും ചേരുന്നില്ല;
സാന്ത്വനം പുരട്ടിയാൽ അല്പം വേദന കുറഞ്ഞാലും
ഹൃദയത്തിന്റേയും ആത്മാവിന്റേയും മുറിവുകൾ ഉണങ്ങുന്നില്ല.
രാത്രിയുടെ ഇരുണ്ട യാമങ്ങളിൽ

മഞ്ഞിൻെറ ചുംബനമേററ് ഉന്മത്തമാവാമെന്നല്ലാതെ,
പുഷ്പം വിടരുന്നില്ല;
ചന്ദ്രകിരണങ്ങൾ നിശീഥിനിയുടെ വാർകുന്തളത്തിൽ
നേർത്തു വെളുത്ത വിരലുകളോടിക്കുമ്പോൾ,
നീല ഞരമ്പുകളിൽ, രക്തംപോലെ വെളിച്ചം
പ്രവഹിച്ചാലും
തുനെററിയിലെ അന്ധകാരം തികച്ചും മായുന്നില്ല!
സാന്ത്വനംകൊണ്ട് അല്പം സമാധാനമുണ്ടാവാം;
പക്ഷേ, അതുകൊണ്ടുമാത്രം ജീവിതം കഴിഞ്ഞുകൂടുന്നില്ല.

ജാവേദ്: ഇതു് വാക്കുകളെക്കൊണ്ടുള്ള സാന്ത്വനമല്ല,
യാഥാത്ഥ്യംതന്നെയാണ്—
നിൻെറ ഉദരത്തിൽ വളർന്നുവരുന്നതുപോലെയുള്ള
യാഥാർത്ഥ്യം,
നിൻെറ മനസ്സിനേയും ആത്മാവിനേയും
ഊഷ്മളമാക്കുന്നതുപോലെയുള്ള യാഥാർത്ഥ്യം!
ശരിയാണ്, ഞാൻ വൃക്ഷമരത്തിൻെറ ചുവട്ടിൽ
നില്ക്കുന്നവനാണ്‌.
ശിശിരത്തിൽ കൊഴിയാൻ പോകുന്ന ഇലയാണ്;
നിനക്ക് ദുഃഖമുണ്ടാവുന്നതിൽ അത്ഭുതമില്ല.
നീ, പക്ഷേ, വിടരുന്ന പൂവാണ്,
കായ്ക്കുന്ന ചില്ലയാണ്,
തളിരുകളണിയുന്ന സൗഭാഗ്യമാണ്!
നീ പ്രസന്നതയുടെ ദൗത്യമാണ്,
മാതൃഭൂമിയുടെ അഭിലാഷങ്ങളുടെ തുളുമ്പുന്ന ചഷകമാണ്
ഹൃദയത്തിൽ നവയുഗത്തിൻെറ സന്ദേശത്തെ
വഹിക്കുന്നവളാണ്,
ജീവിതത്തിൻെറ മഹാനിധിയുടെ ഭാരം
പേറുന്നവളാണ്.

[മൗനം]
[നേർത്ത വാദ്യധ്വനിമാത്രം]

രാത്രിയിൽ ഞാനൊരു സ്വപ്നം കണ്ടു:
നിൻെറ മടിയിൽ ഒരു ഓമനത്തിങ്കൾ!

ഇരുട്ടുള്ള രാത്രിയായിരുന്നു;
ഇരുമ്പഴികൾക്ക് പുറത്ത് ആകാശം
മേഘാച്ഛന്നമായിരുന്നു.
എല്ലാടവും മൃത്യുഭീകരമായ നിശ്ശബ്ദത,
ജയിലിലെ ഇരുളിൻെറ മാറിൽ ഒരു
കരിങ്കല്ലുവെച്ചപോലെ!
എൻെറ ഏകാന്തതയിലെ കൂട്ടുകാരനായി
മങ്ങിക്കത്തുന്ന ദീപം മാത്രം!
അത് ചുമരിലും മച്ചിലും നേർത്ത പ്രകാശരേഖകൾ
നെയ്തിരുന്നു,
നിരാശയുടെ അന്ധകാരത്തിൽ ആശയുടെ കിരണങ്ങൾ
പോലെ!

ഏകാകിയായ ഞാൻ!
ഈ തുറുങ്കറയും ഇരുമ്പഴികളും
അങ്കണത്തിൻെറ മണലിൽ നിഴൽ വിരിച്ച്
ഉറങ്ങിയിരുന്നു.

അങ്ങനെയിരിക്കെ നിദ്ര വന്നു!
നീൾക്കണ്ണുകളിൽ നൂററാണ്ടുകളുടെ മഷിയെഴുതിയും,
ചേലാഞ്ചലത്തിൽ നക്ഷത്രങ്ങളെ ഒളിപ്പിച്ചും,
ജയിൽ കാവൽക്കാരുടെ കൺ വെട്ടിച്ചുകൊണ്ടും,
കാൽവെയ്പുകളിൽ നവവധുവിൻെറ ശാലീനത
വിരിയിച്ചുകൊണ്ടും
ഒച്ച കേൾക്കുമ്പോൾ ചുമർ മറവിൽ ഒളിച്ചുകൊണ്ടും
പതുങ്ങിപ്പതുങ്ങി അവൾ അരികിൽ വന്നു!
എൻെറ മാറിൽ അവൾ തല ചായ്ച്ചു
ശ്യാമളകോമളമായ ചുരുൾമുടികൾ
എൻെറ ചുമലിൽ പാറിക്കളിച്ചു.
നഭസ്സിൻെറ അധിത്യകയിൽ നിന്ന്
നീല മേഘങ്ങൾ ഇറങ്ങിവന്നു
നിഴലുകൾ നീളെച്ചിതറിവീണു
ഇരുട്ട് എങ്ങും പരന്നു
കാവൽക്കാരും, വിളർത്ത ചുമരും,
മച്ചും, ഇരുമ്പഴികളും,

ദീപവും, മങ്ങിക്കത്തുന്ന ദീപനാളവും
ഒരു മദലഹരിയുടെ അന്ധകാരത്തിൽ
മുങ്ങിമറഞ്ഞു
ഞാൻ നിദ്രയുടെ ആലിംഗനത്തിൽ ലയിച്ചു.
നിദ്ര പരമസുന്ദരിയാണ്—
സുറുമയെഴുതിയ കണ്ണുകളും ശ്യാമളവക്ഷസ്സുമുള്ള സുന്ദരി!
അവളുടെ കൺപോളകളുടെ തണലിൽ
സ്വപ്നത്തിന്റെ മദാലസമായ നിഴലുകൾ വിഹരിക്കുന്നു!
അവൾ ദരിദ്രരുടെ കണ്ണുനീർ തുടയ്ക്കുന്നു,
ദുഃഖിതരിൽ ആശ്വാസം പുരട്ടുന്നു;
മതവർഗ്ഗഭേദങ്ങൾക്ക് അതീതയാണവൾ.
അവൾ രാത്രിയിൽ വന്ന്
ലോകത്തെ മുഴുവൻ തലോടിയുറക്കുന്നു;
കുട്ടികളെ താരാട്ടുകയും,
പൂവുകളെ ലാളിക്കുകയും,
പാരിലെങ്ങും മാന്ത്രികാംഗുലികളാൽ പനിനീർ
തളിക്കുകയും ചെയ്യുന്നു!
അങ്ങനെ പ്രകൃതിവേദിയിലെ ഓരോ വസ്തുവിനും
നവജീവിതം നല്കുന്നു,
നവോന്മേഷം വിതറുന്നു!
അവൾ, തന്റെ കോമളഭുജങ്ങളിൽത്താങ്ങി
എന്നെ ജയിലിൽ നിന്നും വളരെ ദൂരം കൊണ്ടുപോയി—
അനുഭവത്തിന്റേയും ജ്ഞാനത്തിന്റേയും അതിർത്തി
കൾക്കുമപ്പുറം!
അത്ഭുതാവഹമായ ആ മായാലോകത്തിൽ,
ഭൂതവർത്തമാനങ്ങളുടെ നിദ്രാജാഗരണങ്ങൾ
ഉൾക്കൊള്ളുന്ന ആ ചക്രവാളത്തിൽ—
നിലാവിന്റെ ഉന്നത സ്തംഭങ്ങൾ,
നിദ്രാലുവായ അസ്പഷ്ടതയുടെ മണിസൗധങ്ങൾ,
തൊങ്ങലുകൾ തൂങ്ങുന്ന മഴവില്ലൊളിക്കമാനങ്ങളും!
അവിടെ ഈ കാരാഗൃഹമില്ല, പാറാവുകാരില്ല,
കരിങ്കൽച്ചുമരുകളില്ല,
പേടിപ്പെടുത്തുന്ന ഏകാന്തതയുമില്ല.

സ്വപ്നത്തിന്റെ ഏകാന്തതകൾ സഭാവേദിയായി
വിരിഞ്ഞു;
മാസങ്ങളുടേയും വർഷങ്ങളുടേയും ചക്രവാളത്തിൽ
നിന്നു്
മറന്നുപോയ മുഖങ്ങളും വിസ്മൃതങ്ങളായ നോട്ടങ്ങളും
തെളിഞ്ഞുവന്നു;
നിശ്ശബ്ദതയിൽ നിന്നു് പല പല ശബ്ദങ്ങൾ
പൊട്ടിവിടർന്നു!

വിചിത്രമായ ഒരു നൃത്തം,
വിചിത്രമായ ഒരു ഗീതം!
പാനപാത്രങ്ങളുടെ കലപിലശബ്ദം,
വീണയുടെ വികാരാർദ്രമായ സ്വരം,
മന്ദമാരുതന്റെ മധുരമന്ത്രണം,
കറുകപ്പുൽത്തറയിൽ പുതുവസ്ത്രങ്ങളുടെ 'കടപട'
ത്തിമർപ്പ്,
ചന്ദ്രനക്ഷത്രങ്ങളുടെ മൂളിപ്പാട്ടു്,
കാലത്തിന്റെ നേർത്ത കാലൊച്ച,
പൊട്ടിച്ചിരികളുടെ അലയൊലി,
പൂമൊട്ടുകളുടെ വിലാസകോലാഹലം—
എല്ലാം ആഹ്ലാദമയമായ ഒരു ഗാനത്തിൽ
അലിഞ്ഞുചേർന്നിരുന്നു!

പെട്ടെന്നു് യുദ്ധത്തിന്റെ കാഹളം മുഴങ്ങി;
കോടിക്കണക്കിൽ കാലുകൾ ഒരുമിച്ചു്, ഒരേ
ശബ്ദത്തിൽ, നീങ്ങി!
ആകാശം വിറച്ചു, ഭൂമി തരിച്ചു,
ജീവിതം ത്രസിച്ചു!
ഹിമാലയം ഭാരതപതാകയുയർത്തി മുന്നോട്ടു നീങ്ങി
ആ നേതൃത്വത്തിൽ, മാനവസമുദായം
ക്ഷുബ്ധമായ സമുദ്രംപോലെ കുലംകുത്തിയൊഴുകി
ഭാരതത്തിലെ എല്ലാ വീരഭടന്മാരും
പ്രാണൻ പണയംവെച്ചുകൊണ്ടു് ശത്രുവുമായി മല്ലിട്ടു;
ത്രിവർണപതാകയുടെ ഇടത്തും വലത്തും
ചെങ്കൊടിയും പച്ചക്കൊടിയും പാറിക്കളിച്ചു.

വെടിയുണ്ടകൾ വർഷിക്കപ്പെട്ട
ലക്ഷോപലക്ഷം വക്ഷസ്സുകളിൽനിന്നു്
ചുടുരക്തനദികൾ ഒഴുകി.
എങ്കിലും ഹിമാലയം ഭാരതത്തിന്റെ മഹാധ്വജവുമായി
മുന്നേറിക്കൊണ്ടിരുന്നു;
ശത്രുവിന്റെ അണികളെ
ഛിന്നഭിന്നമാക്കിക്കൊണ്ടിരുന്നു!
യാതന സഹിക്കുന്ന മാതാക്കളുടെ
നെടുവീർപ്പുകളും
പട്ടിണി കിടക്കുന്ന കുട്ടികളുടെ തേങ്ങലുകളും,
അപ്പോൾ
മുദ്രാവാക്യങ്ങളും വെല്ലുവിളികളും
ജയഘോഷങ്ങളുമായി മാറി.
നാലുപാടുനിന്നും ഒരേ ചോദ്യമുയർന്നു:
'നവയുഗമേ, നീയെവിടെ?'
പിന്നെ, ഒരു ഉദ്ഘോഷണംകേട്ടു:
'നവയുഗം പിറന്നുകഴിഞ്ഞു!'
ഞാൻ തിരിഞ്ഞു നോക്കിയപ്പോൾ
മറെറാരു കാഴ്ച കണ്ടു:
നിന്റെ മടിയിൽ ഒരു ഓമനത്തിങ്കൾ!
അവന്റെ പിഞ്ചുചുണ്ടുകൾ മന്ത്രിക്കുന്നുണ്ടായിരുന്നു:
''നവയുഗം പിറന്നുകഴിഞ്ഞു!
ഞാൻ ഗൗതമന്റെ ഹൃദയത്തിലെ ശബ്ദമാണു്,
ഞാൻ മാനവസങ്കല്പത്തിന്റെ ചിറകുവിരുത്തലാണു്,
ഞാൻ ടിപ്പുവിന്റെ ഖഡ്ഗമാണു്,
ഞാൻ ഝാൻസിറാണിയുടെ സ്വപ്നങ്ങളുടെ
സാക്ഷാൽക്കാരമാണു്,
ഞാൻ രക്തസാക്ഷികളുടെ മസ്തകത്തിലെ
ജ്യോതിസ്സാണു്,
ഞാൻ ഭഗത്സിങ്ങിന്റെ ആത്മാവാണു്,
ഞാൻ നവയുഗത്തിന്റെ കൊടുങ്കാററിൽ നോഹയുടെ
കപ്പൽ,
ഞാൻ ചിററഗോങ്ങിലെ വിപ്ലവകാരികളുടെ ഗർജ്ജനം,

ഞാൻ മുഹമ്മദലിയുടെ ആഖ്യാനം,
ഞാൻ ഇക്ബാലിന്റേയും ടാഗോറിന്റേയും ഗാനം,
ഞാൻ കർഷകരുടേയും തൊഴിലാളികളുടേയും
ഉച്ചണ്ഡശബ്ദം,
എന്റെ രക്തത്തിൽ ഗംഗായമുനകളുടെ പ്രവാഹം,
എന്റെ ഞരമ്പുകളിൽ ഹിമാലയത്തിന്റെ കരുത്തുററ
യൗവനം!

നവയുഗം വന്നിരിക്കുന്നു!
നവയുഗം വന്നിരിക്കുന്നു!
സാമ്രാജ്യത്വ കുഷ്ഠമേ അകന്നുപോകൂ,
അസ്വതന്ത്ര ഭാരതീയരേ ഉണരൂ!
പ്രതികാരം, പ്രതികാരം, പ്രതികാരം, പ്രതികാരം!''
ഈ ശബ്ദം കേട്ടപ്പോൾ ആകാശത്തിൽ ഇടിവെട്ടി,
ഞാൻ ഞെട്ടി!
ഇരുട്ടുള്ള രാത്രിയായിരുന്നു,
ഇരുമ്പഴികൾക്കു പുറത്തു് ആകാശം
മേഘാച്ഛന്നമായിരുന്നു;
കാരാഗൃഹഭിത്തികൾക്കുമേൽ മിന്നൽപ്പിണരുകൾ
ചെം കതിരുകളെ പറപ്പിക്കുന്നുണ്ടായിരുന്നു,
ചമ്മട്ടികൾ വീശുന്നുണ്ടായിരുന്നു!
ഇരുട്ടിന്റെ ഹൃദയത്തിൽ
ചുകന്ന കഴുകന്റെ ചിറകുകൾ തിളങ്ങുന്നുണ്ടായിരുന്നു;
മിന്നൽപ്പിണരുകളോടുകൂടിയ മേഘത്തിന്റെ
ഗർജ്ജനം
വിപ്ലവസുന്ദരിയുടെ പൊൻചിലമ്പിന്റെ
മന്ദ്രധ്വാനമായിരുന്നു!
അതു് ഇരുട്ടും വെളിച്ചവും തമ്മിലുള്ള യുദ്ധമായിരുന്നു;
ആ യുദ്ധത്തിലെ വീര ഭടന്മാരാണു് നമ്മൾ!

**വെള്ളക്കാരൻ:** ഇനി സമയം ഒട്ടും അധികമില്ല,
(പാറാവുകാരൻ) അശ്രു തൂകുന്ന കണ്ണുകളേ വിട പറയുക!

**ജാവേദ്:** നോക്കൂ, ചക്രവാളത്തിൽ ഇരുട്ടു പരന്നുതുടങ്ങി,
അസ്തമയപർവ്വതത്തിൽ നിന്നു് പകൽ മറഞ്ഞുതുടങ്ങി.

ഇതേവരെ, സന്ധ്യയുടെ ചമ്പകവർണ്ണപ്പൂഞ്ചേല
അന്തരീക്ഷത്തിൽ പാറിക്കളിച്ചിരുന്നു.
ആകാശം പൊൻപൂവുകൾ തൂവിക്കൊണ്ടിരുന്നു.
ഇപ്പോൾ പെട്ടെന്നു്, ചുവന്ന പൂവുകളുടെ ഇതളുകൾ
ഇരുണ്ടുകൊണ്ടിരിക്കുന്നു;
വെളിച്ചം ഇരുട്ടിന്റെ അഗാധഗർത്തത്തിലേക്കു്
വീണുകൊണ്ടിരിക്കുന്നു;
പാറാവുകാരന്റെ മുഖത്തെ അന്ധകാരമാവട്ടെ
ഭയാനകമായ ചിരി തൂകുന്നു;
അഹങ്കാരത്താൽ വക്രിച്ച ആ ചുണ്ടുകൾ കല്പിക്കുന്നു:
ഇനി സമയം ഒട്ടും അധികമില്ല,
അശ്രു തൂകുന്ന കണ്ണുകളേ വിട പറയുക!
എന്റെ മറിയമേ,
എന്റെ മറിയമേ! . . .

**മറിയം:** [പരിഭ്രമിച്ചുകൊണ്ടു്]
നാലുപാടും എന്തൊരന്ധകാരം!

**ജാവേദ്:** ഇതിന്റെ പിന്നിൽ വെളിച്ചം ഒളിച്ചിരിപ്പുണ്ടു്!
നീ ചെന്നു് നാട്ടുകാരോടു പറയൂ:
''സന്തോഷത്തോടെയാണു് പ്രാണൻ കൂടു വെടിഞ്ഞതു്;
ഇന്ത്യയുടെ ചഷകമായിരുന്നു കൈയിൽ,
ഇന്ത്യയുടെ നാമമായിരുന്നു ചുണ്ടിൽ!''

**മറിയം:** മരിക്കാൻ കച്ചകെട്ടിയ അങ്ങയുടെ പിന്നിൽ
ഈ നാടു മുഴുവൻ അണിനിരക്കും!

**ജാവേദ്:** അല്പംകൂടി, അല്പംകൂടി അടുത്തുവരൂ,
എന്റെ കരളിലെ വേദന മായ്ക്കൂ!
ഒടുവിലായ് നിന്നെയൊന്നു കാണട്ടെ,
ഒടുവിലായ് നിന്നിൽ സ്നേഹമുദ്ര ചാർത്തട്ടെ!

[മറിയത്തിന്റെ കൈ ചുംബിക്കുന്നു]

**മറിയം:** വിട, എന്റെ ജാവേദ്, വിട!
അസ്തമിക്കുന്ന ആദിത്യാ, വിട!
[പോകുന്നു]

ജാവേദ്: മറിയമേ, എൻെറ ജീവൻെറ ജീവനേ, വിട!
ഹേ ആദം, ഹേ മനുഷ്യവർഗ്ഗമേ, വിട!

[അകന്നകന്നു പോകുന്ന മറിയത്തിൻെറ കാലൊച്ച ശ്രദ്ധിക്കുന്നു]

വിട, മധുരവസന്തദിനങ്ങളേ!
വിട, കെടാത്തതാം ചെന്തീപ്പൊരികളേ!
വിട, ദിവാകരചന്ദ്രതാരങ്ങളേ!
വിട, സമുത്തുംഗ നീലശൈലങ്ങളേ!
വിട, മനോജ്ഞ ജലപ്രപാതങ്ങളേ,
വിട, സുശീതളമന്ദവാതങ്ങളേ!
വിട, വിശാല മൈതാനസ്ഥലികളേ!
വിട, വിഭാതസായാഹ്നച്ഛവികളേ!
വിട, കുസുമിതസൗന്ദര്യമെന്നപോൽ
വിലസിടുന്ന യുവസോദരികളേ!
വിട, നവവിപ്ലവാഗ്നിനാളങ്ങളാം
വരയുവാക്കളേ, ഭാഗ്യദാതാക്കളേ!
മുക്തിതൻ ചെംപുലരിയിൽ നിങ്ങളീ-
രക്തസാക്ഷികളേയും സ്മരിക്കണേ!

## രംഗം : ആറ്

പൂക്കാം ചില്ലയിൽനിന്നു കൊഴിഞ്ഞുവീഴുന്നു;
പിന്നെ, ചില്ലയിൽത്തന്നെ പൊട്ടിവിടരുകയും ചെയ്യുന്നു.

—ഇക്ബാൽ

രംഗം : ആറ്

**മറിയത്തിന്റെ** വിലാപം:

ഭാരതത്തിന്റെ വീരഭടാഗ്രിമ,
പ്രേമമാർഗ്ഗപഥിക, ശ്രുവിയ്ക്കുക!
നിന്റെ പ്രേയസി നിന്നെ വിളിപ്പിതാ,
നീയവളെ വല്ലപ്പൊഴുമോർപ്പിതോ?
കാണുവാനെന്റെ കൺകളുഴറുന്നു,
നാളുകളെനിക്കന്ധകാരാവൃതം!
വ്യർത്ഥമായൊരിജ്ജീവിതം ഹാ, വിഷ—
കല്പമായ്, വററിടുന്നില്ല കണ്ണുനീർ!
ദുസ്സഹമായി ദുഃഖത്തിൻ ഭാര, മ—
സ്വാസ്ഥതയും വളരുന്നു നാടകനാരം.
എന്നൊടെന്തേ പിണങ്ങിഗ്ഗമിക്കയോ?
നിന്നെ നിന്റെ മറിയം വിളിപ്പിതാ!
ഇന്നുമീ നാടു സംഘർഷപൂരിതം,
ചെന്നിണത്താൽത്തുടുത്തതീ മൺതരി!
ചോരയാർന്ന കൊടി വിളിപ്പൂ, 'വരൂ'!
ധീരകാഹളം പൊങ്ങിടുന്നു, 'വരൂ!'
നീട്ടി നീട്ടി വിളിച്ചിടുമെത്ര മേൽ?
നീ വരിക, വരിക, പ്രിയതമ!
ഭാരതത്തിന്റെ വീരഭടാഗ്രിമ,
പ്രേമമാർഗ്ഗപഥിക, ശ്രുവിയ്ക്കുക!
ഇന്നുമുണ്ടു തിളക്കമിക്കൺകളിൽ,
ഇന്നുമുണ്ടു സുഗന്ധമധരത്തിൽ!
നിന്നഭിലാഷ പുഷ്പവനിക ഞാൻ,
നിൻ മധുസ്വപ്നകേന്ദ്രസ്ഥബിന്ദു ഞാൻ!
ജീവിതോഷ്മാവുണ്ടെന്റെ വിരിമാറിൽ.
സ്വാതന്ത്ര്യതാരമുണ്ടെന്നുദരത്തിൽ!

ഓർമ്മയുണ്ടോ, കിരീടമണിഞ്ഞൊരു
നാളിൽ നീയെൻ മുഖപടം നീക്കീലേ?
അന്നെൻ കൈകളിൽ മൈലാഞ്ചിചാർത്തി ഞാൻ,
ചന്ദനകുങ്കുമങ്ങളാം ശിരസ്സിലും!
ഇന്നഹാ, കൈയിൽ മൈലാഞ്ചിയില്ലാതായ്,
ഇന്നു കൈത്തണ്ടിലില്ലാ വളകളും!
ആർ നശിപ്പിച്ചു മൈലാഞ്ചിതൻ തുട-
പ്പാർകളഞ്ഞു ശിരസ്സിലെക്കുങ്കുമം?
ഭാരതത്തിൻെറ വീരഭടാഗ്രിമ,
പ്രേമമാർഗ്ഗപഥിക, ശ്രവിക്കുക!
എത്രമേലെനിക്കിഷ്ടം തുടുനിറം;
കഷ്ടമങ്ങുവാശത്തം മറന്നുവോ?
ശൂന്യമാമെൻഹൃദയമിരുട്ടിലായ്,
മേലിലിങ്ങു പ്രഭാതമുദിക്കുമോ?
നീയില്ലാതെനിക്കൊന്നുമേ വേണ്ട, ഞാ-
നേതെല്ലാം മട്ടിൽ നിന്നെസ്മരിപ്പൂ, ഹാ!
ഹാരം കോർക്കുന്നു കണ്ണുനീരാലെ ഞാൻ;
താരപംക്തിയിൽ നിന്നെത്തിരയുന്നു!
വീർപ്പിടുന്നു ഖഗസ്വനം കേൾക്കവേ,
മേത്തരം വസ്ത്രം ദൂരെയെറിയുന്നു!
ഭാരതത്തിൻെറ വീരഭടാഗ്രിമ,
പ്രേമമാർഗ്ഗപഥിക, ശ്രവിക്കുക!
വന്നു ചന്ദ്രിക തൂകും നിശീഥിനി,
വന്നു വേനലും താണ്ടി വർഷാംഗന,
വന്നു ശ്രാവണശ്യാമളവാരിദം,
വന്നു ചൈത്രവും ഫാൽഗുനവാതവും!
പൂത്തു പച്ചപിടിച്ച മാന്തോപ്പുകൾ,
പൂങ്കുയിൽ തൂകി മാദകഗീതികൾ;
വന്നിതെല്ലാരും, വന്നില്ലൊരാൾ മാത്രം;
എന്നെ, നിൻമറിയത്തെ, നീയോർപ്പീലേ?
വന്നതൊക്കെയും പോവു, മെന്നാലെനി-
ക്കിന്നലത്തേതുമിന്നു പഴങ്കഥ!

പിൻതിരിഞ്ഞൊന്നു നോക്കാതെപോകയോ?
ഹന്ത, പ്രേമത്തെയേവം മറക്കയോ?
സന്ധ്യയായാൽ മറയുന്ന ഭാസ്കരൻ
പൊൻപ്രഭാതത്തിൽ വീണ്ടുമണഞ്ഞിടും;
എൻെറ സൂര്യൻ മറഞ്ഞിട്ടുദിച്ചീല;
എന്തിനോ പരദേശം പ്രിയതരം?
ഭാരതത്തിൻെറ വീരഭടാഗ്രിമ,
പ്രേമമാർഗ്ഗപഥിക, ശ്രുവിക്കുക!
സിന്ധുവെപ്പാഞ്ഞുപുൽകുന്നു നിമ്നഗ;
പൊൻകുടം നിറച്ചെത്തുന്നു പെൺകൊടി;
രാവിനെ സമാശ്ലേഷിപ്പു പൂന്തിങ്കൾ;
ഭുവിനെച്ചക്രവാളം മുകരുന്നു;
പൂവനികയിലോടിയെത്തീടുന്നു
നീലവണ്ടു പ്രണയമുണർത്തുവാൻ!
പ്രേമദീപ്തിതാൻ പാരിലെല്ലാടവും;
പ്രേമഹീനർക്കു സന്തോഷമെങ്ങുവാൻ?

[ഒരു സ്ത്രീ ചിരിക്കുന്ന ശബ്ദം]

എൻ സഖിയയൽ വീട്ടിൽച്ചിരിക്കയാം,
ഖിന്നയായി ഞാനൊററയ്ക്കിരിക്കയാം.
കാണുമാറുണ്ടു ഞാ, നെൻെറ തോഴിമാർ
പ്രാണനാഥർക്കു മാലകൾ കോർപ്പതായ്;
എന്തൊരുത്സാഹമാണാമിഴികളിൽ,
എന്തൊരുന്മേഷമംഗങ്ങൾ തോറുമേ
പേർത്തും പുഞ്ചിരിതൂകുന്ന കഞ്ചുകം,
വേർപ്പുതോറുമതിരുന്ന പൂവുകൾ!
പൂങ്കവിളിൽത്തിളങ്ങുന്ന വാർതിങ്കൾ,
പൂങ്കരളോ പ്രസന്നതാസാഗരം!
പ്രാർത്ഥിക്കുന്നേൻ; ചിരം നിലനില്ക്കാവൂ
തോഴിമാരുടെ മുഗ്ദ്ധ വസന്തങ്ങൾ!
പാഴായ്ത്തീരൊല്ലവരുടെ വാഞ്ഛിതം,
വാടിടൊല്ലേയവരുടെ യൗവനം!

കുങ്കുമാഭശിരസ്സിൽ, മടിത്തട്ടിൽ
പൊൻകിടാങ്ങൾ — തെഴുക്കട്ടെ ജീവിതം!
ഭാരതത്തിൻെറ വീരഭടാഗ്രിമ!
പ്രേമമാർഗ്ഗപഥിക, ശ്രവിക്കുക!
പോയനാളിൽ പ്രസന്നതയൂ, മന്ദ–
രാഗലാവണ്യവായ്പിൻ യുവത്വവും
ഇന്നു വീണ്ടും തിരിച്ചുവരുവതായ്,
മന്ദഹാസം ചൊരിവതായ്കാൺമൂ ഞാൻ
വാനിലിന്നു ശബളമാം വർണ്ണങ്ങൾ,
വായുവിൽപ്പറക്കുന്നു പൂമ്പാററകൾ!
കൂരിരുളിൻ കഥകൾ മങ്ങുംവിധം
ദീപമെന്നും നിമിഷം തെളികയായ്!
നാളുകൾ നീങ്ങി, മാസങ്ങളും ക്രമാൽ;
കാലനൗകയീവണ്ണം ചരിക്കയാം.
ജീവിതം പുതുകാന്തി വരിക്കുന്നു,
മാതൃത്വത്തിൽ യുവത്വം ചിരിക്കുന്നു!
എന്നെയാരോ വിളിപ്പൂ കിനാക്കളി–
ലെന്നുദരത്തിലാരോ പിടയുന്നു,
കാർമുകിലിൽ നറും മിന്നലെന്നപോൽ,
കാൽച്ചിലങ്കയിൽ ഝങ്കാരമെന്നപോൽ,
നീരുറവയിൽ നീർക്കണമെന്നപോൽ,
നാഡിയിൽ യൗവനാവേശമെന്നപോൽ!
നേർത്തനോവുണ്ടടിവയററിൽ, ച്ചില–
നേരമൊച്ചയുറുമ്പരിക്കുന്നപോൽ!
ജീവിതനവസൂനം വിരികയായ്,
മാമകാശ ഫലമാർന്നപോലെയായ്!
നിൻപ്രതിച്ഛായയാമവൻ, ഓർക്കുന്നേൻ,
എൻമധുരക്കിനാവിൻ കനിയുമാം!
ആ മുഖം സ്നേഹപീയൂഷസിക്തമാം,
ആ മുഖം നിൻമുഖം പോൽത്തിളങ്ങിടും!
എങ്കിലു, മെത്ര ദൂരെയാണിന്നു നീ;
എൻെറ സന്തോഷമെങ്ങനെ പൂർണ്ണമാം?

കുഞ്ഞിക്കണ്ണാൽക്കിടാവാരെ നോക്കിടും?
കൊഞ്ചി 'യച്ഛ'നെന്നാരെ വിളിച്ചിടും?
എന്നെക്കാണാൻ വരേണമെന്നോതുന്നീ,–
ലെൻെറ കുഞ്ഞിനെയൊന്നു കാണേണ്ടയോ?
കണ്ണിലുണ്ണിയാമെൻെറ തങ്കക്കുടം
കൺകുളിർക്കെപ്പിതാവിനെക്കാണട്ടെ!
ഭാരതത്തിൻെറ വീരഭടാഗ്രിമ,
പ്രേമമാർഗ്ഗപഥിക, ശ്രവിക്കുക!
എത്രയായ് ഞാൻ വിളിക്കുന്നു, ചാരത്തേ–
യ്ക്കെത്തുകെൻെറ പ്രണയപ്രകാശമേ!
നീ വരിക, വരിക, പ്രിയതമ!
നീ വരികെൻെറ ജീവൻെറ ജീവനേ!

[ഒരു ദൂതൻ വരുന്നു]

ദൂതൻ: ഇത് ജാവേദിൻേറയും മറിയത്തിൻേറയും വീടാണോ?

മറിയം: അതെ. പക്ഷേ, പറയൂ എന്താണ് വിവരം?
നിങ്ങളോ എൻെറ
ശത്രുവാണെന്നോ ബന്ധുവാണെന്നോ കരുതേണ്ടതു്;
ആർ തന്ന കത്താണ് നിങ്ങളുടെ കൈയിൽ?
അതു് മരണത്തിൻേറയോ ജീവിതത്തിൻേറയോ?
ദുഃഖത്തിൻേറയോ സന്തോഷത്തിൻേറയോ?

ദൂതൻ: ജീവിതംതന്നെ ദുഃഖത്തിൻെറ കഥയല്ലേ?
മരണത്തിൻെറ ഗാനമാണ് ശാശ്വതം,
മരണത്തിൻെറ നിഴലുകളാണ് വീട്ടുചുമരുകളിൽ,
മരണത്തിൻെറ കാൽപ്പാടാണ് അലയടിക്കുന്ന
സമുദ്രത്തിൽ,
മരണത്തിൻെറ നിറമാണ് മണ്ണിലും വെള്ളത്തിലും!
മരണം പൂവുകളുടെ കരളിൽ ഉറങ്ങുന്നു!
മരണത്തിൻെറ പിടിയിൽനിന്നു് ആർക്കാണ്
മോചനം!
ഇന്നു് അവൻ, നാളെ നാം എന്നതാണ് നില.
എന്നാൽ,

അമ്മ ലാളിച്ചുവളർത്തിയവരാണെങ്കിൽപ്പോലും,
മൃത്യുവെ സ്വാഗതം ചെയ്യുന്നവരുണ്ട്
അവർ ഇരുട്ടിനെ ഭയപ്പെടുന്നില്ല,
തൂക്കമരത്തിലേററപ്പെട്ടാലും മരിയ്ക്കുന്നില്ല,
ധൈര്യത്തിൻേറയും ഹൃദയദാർഢ്യത്തിൻേറയും
പ്രതീകങ്ങളത്രേ അവർ
അവർ മരണത്തെ ചവുട്ടിമെതിച്ചു നടക്കുന്നു,
അവരുടെ പേർ കേട്ടാൽ മരണം വിറയ്ക്കുന്നു,
അവർ രാഷ്ട്രത്തിന്നുവേണ്ടി ജീവിതം അർപ്പിയ്ക്കുന്നു,
അവർ മരണത്തെ കാണുമ്പോഠം പൊട്ടിച്ചിരിയ്ക്കുന്നു!
ആ രക്തസാക്ഷികളുടെ ഉദ്യാനം എന്നും
പച്ചപിടിച്ചതാണു്;
അവരുടെ നാമധേയം എന്നും പ്രകാശം
ചൊരിയുന്നതാണു്.

മറിയം: നീ ഒരു മരണസന്ദേശവും കൊണ്ടാണു് വന്നതു്;
ഹാ, എൻെറ ജീവിതം നഷ്ടമായിരിയ്ക്കുന്നു!

ദൂതൻ: നിൻെറ ഭർത്താവു് ലോകത്തോടു്
വിടപറഞ്ഞിരിയ്ക്കുന്നു;
ഇന്നു് അയാഠം വിണ്ണിലെ നക്ഷത്രമാണു്!
നീ ആശ്വസിയ്ക്കൂ.
അയാഠം ഇന്ത്യയുടെ അഭിമാനസ്തംഭമാണു്,
അയാഠം ഇന്നു മുതൽ അനശ്വരനാണു്!

മറിയം: എന്തു്? അനശ്വരനെന്നോ?
സത്യം പറയൂ, എൻെറ പ്രിയതമൻ എവിടെയാണു്?
അദ്ദേഹം സ്നേഹനിധിയാണു്;
തിരിച്ചുവരുമെന്നു അദ്ദേഹം വാഗ്ദത്തം ചെയ്തിരുന്നു
അദ്ദേഹം സന്ദേശം അയച്ചിട്ടുണ്ടോ?
എനിയ്ക്കു് വല്ല കത്തും തന്നിട്ടുണ്ടോ?

ദൂതൻ: [കത്തു് കാണിച്ചിട്ടു്]
ഇതു് അയാളുടെ അന്ത്യസന്ദേശമാണു്;
പക്ഷേ, മററൊരാളുടെ മേൽവിലാസത്തിലാണു്!

മറിയം: എന്ത്? അദ്ദേഹത്തിന്ന് എന്നെ കൂടാതെ വേറെ ആരുണ്ട്?
എനിയ്ക്ക് എന്തെല്ലാമോ തോന്നിപ്പോകുന്നു!
ഞാൻ അദ്ദേഹത്തിന്ന് എൻെറ യൗവനം നൽകി,
അഭിലാഷവും ആകർഷണവും ഉല്ലാസവും നൽകി;
അധരങ്ങളുടെ സമൃദ്ധിയും ഹൃദയത്തിൻെറ വൈവശ്യവും നൽകി.
ഞാൻ അദ്ദേഹത്തിൻെറ ആത്മാവിനെ ഉണർത്തി,
ആ ശൂന്യമനസ്സിൽ ഗൃഹപ്രവേശം നടത്തി,
ആ ഉദ്യാനത്തെ സുരഭിലമാക്കി,
ആ ഹൃദയത്തെ പ്രണയം കൊണ്ട് നിറച്ചു!
സ്നേഹത്തിനുള്ള ദാഹം ഞാൻ ശമിപ്പിച്ചു,
ഇരുട്ടുനിറഞ്ഞ വീട്ടിൽ ഞാൻ വിളക്കുകൊളുത്തി.
അദ്ദേഹത്തിൻെറ സങ്കല്പങ്ങളുടെ പ്രതിനിധിയാണ് ഞാൻ,
അദ്ദേഹത്തിൻെറ സന്താനത്തിൻെറ മാതാവാണ് ഞാൻ!

ദൂതൻ: അദ്ദേഹത്തിൻെറ സ്നേഹത്തിൻെറ സന്ദേശമാണ് ഇതു്
നിൻെറ സന്താനത്തിൻെറ പേരിലാണ് ഈ കത്ത്.

മറിയം: ആഹാ, എൻെറ സന്താനം!
പക്ഷേ, അവൻ എവിടെ?
അവൻ എൻെറ ഉദരത്തിൽ ഒളിച്ചിരിക്കയാണല്ലൊ;
നിൻെറ വാക്കുകൾ കേൾക്കാൻ അവന്ന് എങ്ങനെ കഴിയും?
ജാവേദിൻെറ കത്തു് അവൻ എങ്ങനെ വായിക്കും?

ദൂതൻ: ആ ഉദരത്തിൽ ഒളിച്ചിരിയ്ക്കുന്ന സന്താനം
നവയുഗത്തിൻെറ പ്രിയപ്പെട്ട പ്രതിനിധിയത്രെ.
ആ പുതിയ തലമുറയ്ക്കുള്ളതാണ്
ആവേശവും ധൈര്യവും പകരുന്ന ഈ കത്ത്.
പുതിയ തലമുറ, കാലത്തിൻെറ രക്തത്തിന്
ഊഷ്മാവു നൽകിക്കൊണ്ട് വന്നണയുകയായി.
നിൻെറ പ്രിയതമൻ, മരിയ്ക്കുന്നതിന്നുമുമ്പു്
രക്തം കൊണ്ടെഴുതിയതാണ് ഈ കത്ത്.

**അദ്ദേഹം ഇരുട്ടിനെ ഭയപ്പെടാത്തവനത്രെ,**
**ക്രൂശമരത്തിലേററിയാലും മരണമില്ലാത്തവനത്രെ.**

മറിയം: എനിക്കു സന്തോഷമുണ്ടു്: അദ്ദേഹം ഇന്ത്യയുടെ
അഭിമാനമാണു്;
ഇന്നു മുതൽ അനശ്വരനാണു്.
ആ ജീവിതം അനശ്വരമാണു്; ആ അഭിലാഷം
അനശ്വരമാണു്.
ആ സൗന്ദര്യം അനശ്വരമാണു്, ആ സ്നേഹം
അനശ്വരമാണു്.

എന്റെ മകൻ!
എന്റെ മകൻ!
അവനും അനശ്വരനാണു്.
എന്റെ പ്രിയതമൻ,
എന്റെ ജാവേദ്,
ഇന്ത്യയുടെ അഭിമാനമാണു്.
മണ്ണിനോടും വിണ്ണിനോടും പറയൂ
ലോകത്തോടു മുഴുവൻ വിളിച്ചുപറയൂ
അദ്ദേഹം എന്നെ മറന്നിട്ടില്ല,
സ്നേഹമുദ്രകൾ മായ്ചിട്ടില്ല,
അദ്ദേഹം നവയുഗത്തെ വിളിക്കാൻപോയതാണു്,
സൂര്യചന്ദ്രന്മാരെ ആനയിക്കാൻ പോയതാണു്.
വരും, അദ്ദേഹം തീർച്ചയായും വരും,
നവയുഗപ്രഭാതമായി ഒളിചിതറും.
അടിമത്തത്തിന്റെ മതിലുകൾ ഇടിഞ്ഞു
പൊളിയുമ്പോൾ,

ആനന്ദത്തിന്റെ പതാകകൾ പാറിപ്പറക്കുമ്പോൾ,
പൊട്ടിച്ചിരിയുടെ സംഗീതം ഉയരുമ്പോൾ,
പുതിയ സ്വതന്ത്രലോകം ഉടലെടുക്കുമ്പോൾ
പുഞ്ചിരി തൂകിക്കൊണ്ടു് അദ്ദേഹം വരും,
പ്രഭാപ്രസരംപരത്തിക്കൊണ്ടു് അദ്ദേഹം വരും.
വരുമെന്നു് വാഗ്ദത്തം ചെയ്തവനാണു് അദ്ദേഹം,
എന്റെ പ്രേമം നുകർന്നവനാണു് അദ്ദേഹം;

വരും, അദ്ദേഹം തീർച്ചയായും വരും,
നവയുഗപ്രഭാതമായി ഒളിചിതറും!

[ആവേശത്തോടെ നിൽക്കുന്നു]

സന്ദേശവാഹകാ, സന്ദേശവാഹകാ,
തൂക്കുമരത്തിലേററുമ്പോഠം
എൻെറ പ്രിയതമൻ എന്താണു് പറഞ്ഞതു്?
അദ്ദേഹം എന്നെ സ്മരിച്ചുവോ?
എൻെറ പേർ ഉച്ചരിച്ചുവോ?

ദൂതൻ: തീർച്ചയായും, നിങ്ങളുടെ പേർ ഉച്ചരിച്ചിരുന്നു;
മരിക്കുമ്പോഠം നിങ്ങളുടെ പ്രേമത്തെ അനുസ്മരിച്ചിരുന്നു.
തൂക്കുമരത്തിൻെറ കയറിനെ ചുംബിച്ചുകൊണ്ടു്
അദ്ദേഹം, വരാൻ പോകുന്ന പ്രഭാതത്തിൻെറ
സൂചന നൽകി.
ആ മുഖത്തു് ഒരു പ്രകാശം പരന്നിരുന്നു,
ആ ചുണ്ടിൽ ഒരു പുഞ്ചിരി വിടർന്നിരുന്നു.
പിന്നെ, അദ്ദേഹം ഉച്ചത്തിൽ ഗർജ്ജിച്ചു:
''ഈ പ്രവാഹം മരണത്താൽ തടസ്സപ്പെടുകയില്ല.
നക്ഷത്രങ്ങഠം സൂര്യന്മാരായി ഉയരും,
തീപ്പൊരികഠം പൂക്കളായി വിടരും!
മരണത്തിൻെറ കൊടുങ്കാററുകഠം വീശിയാലും,
അക്രമത്തിൻെറ കാർമേഘങ്ങഠം പരന്നാലും,
രാത്രിയുടെ ഇരുട്ടു് കട്ടപിടിച്ചാലും,
ആകാശം തന്നെ അദൃശ്യമായിത്തീർന്നാലും
പ്രഭാതത്തിൽ സൂര്യൻ ഉദിക്കുകതന്നെ ചെയ്യും;
തമസ്സു് ഉരുകിയൊലിച്ചു പോവുകതന്നെ ചെയ്യും.
പൂവു് വിടരുന്നതു് ആർക്കു് തടയാനാവും?
വന്നെത്തുന്ന യുഗത്തെ ആർക്കു് പിടിച്ചുനിർത്താനാവും?

ഈ ഭരണം — ഈ അക്രമഭരണം —
അതിൻെറ ഇരുമ്പുകരങ്ങഠം കൊണ്ടു്
ഭാരതത്തിലെ കോടിക്കണക്കിലുള്ള അടിമകളുടെ
കഴുത്തുഞെരിക്കുമെന്നോ?

ഈ ജയിലുകളും, പാപികളും ദുഷ്ടരുമായ
ജയിലധികൃതരും,
ഈ സൈന്യങ്ങളും തോക്കുകളും പീരങ്കികളും
ബോമ്പുകളും,
ഹിമാലയം മുതൽ കന്യാകുമാരി വരെയും
ആസാം മുതൽ കാശ്മീർ വരെയുമുള്ള ഭാരതത്തെ
മർദ്ദനത്തിൻെറ ആളിക്കത്തുന്ന നരകത്തീച്ചൂളയിലേയ്ക്കു്
തള്ളിയിടുമെന്നോ?
മുന്നേറുന്ന മനുഷ്യവർഗ്ഗത്തെ
തടഞ്ഞുനിർത്തുമെന്നോ?
ഭരണാധികാരികളോടു പറയൂ,
അവർ മാറും ഹൃദയവും കുത്തിത്തുളച്ചുകൊള്ളട്ടെ,
അങ്ങനെ മനുഷ്യൻെറ ശരീരത്തിലും ആത്മാവിലും
മുറിവുകൾ ഉണ്ടാക്കിക്കൊള്ളട്ടെ;

പക്ഷേ,
ഓരോ മുറിവിൽനിന്നും ആയിരമായിരം നാവുകൾ
ഉയർന്നുവരും;
അവ ഇന്നാട്ടിലെ മലകൾക്കും താഴ്വരകൾക്കും
നദികൾക്കും മൈതാനങ്ങൾക്കും
കല്ലിന്നും പുല്ലിന്നും പരമാണുവിന്നും
ഒരുജ്ജ്വലസന്ദേശം നൽകും — 'വിപ്ലവം!'
അങ്ങനെ,
തുറുങ്കറകളുടേയും തൂക്കുമരങ്ങളുടേയും പിന്നിലൂടെ,
ആർത്തിരമ്പുന്ന രക്തസമുദ്രത്തിൽനിന്നു്
തിരമാലച്ചാർത്തുകളെ പിളർന്നുകൊണ്ടു്,
സ്വാതന്ത്ര്യത്തിൻെറ ചുവന്ന സൂര്യൻ
അമ്മയുടെ മടിത്തട്ടിൽ ചോരക്കുഞ്ഞെന്നപോലെ,
പ്രത്യക്ഷപ്പെടും!

മറിയം: അതെ, ജാവേദിൻേറയും മറിയത്തിൻേറയും
ചോരക്കുഞ്ഞെന്നപോലെ!
മരണത്തിൻെറ കൊടുങ്കാററുകൾ വീശിയാലും,
അക്രമത്തിൻെറ കാർമേഘങ്ങൾ പരന്നാലും,

രാത്രിയുടെ ഇരുട്ട് കട്ടപിടിച്ചാലും,
ആകാശം തന്നെ അദൃശ്യമായിത്തീർന്നാലും,
തമസ്സിനെ ഉരുക്കിയൊലിപ്പിച്ചുകൊണ്ട്
എന്റെ സന്താനം—
എന്തേ ഞാൻ പറഞ്ഞതു് എന്റെ സന്താനമെന്നോ,
എന്റെ സൂര്യൻ—
ഉദിച്ചുയരുകതന്നെ ചെയ്യും!
സന്ദേശവാഹകാ, പ്രിയതമന്റെ കത്തു് വായിക്കൂ,
നിദ്രയിലാണ്ട ലോകത്തെ ഉണർത്തൂ!
പഴയ ലോകം മൺമറയട്ടെ,
പുതുയുഗത്തിന്റെ കാഹളം മുഴങ്ങട്ടെ!

ദൂതൻ: [ കത്തു വായിച്ചു കേൾപ്പിക്കുന്നു ]

''സ്നേഹത്തിന്റെ സ്ഫുലിംഗമേ, അഭിവാദനം!
ഇരുട്ടിലെ നക്ഷത്രമേ, അഭിവാദനം!
നീ ഇപ്പോൾ മാതാവിന്റെ ജഠരത്തിലാണു്,
ജീവിതരംഗത്തിൽ നിന്നു് ദൂരെയാണു്.
നിന്റെ വിചാരവുംബോധവും
ഇരുട്ടിലൊളിഞ്ഞിരിക്കയത്രെ;
നേത്രവും ശ്രോത്രവും അപ്രത്യക്ഷമത്രെ.
നിന്റെ കുഞ്ഞിക്കണ്ണുകൾ തുറന്നിട്ടില്ല;
മാതൃജഠരംതന്നെയാണു് ഇപ്പോൾ നിന്റെ
മണിത്തൊട്ടിൽ.
പ്രകടമായിട്ടില്ല നിന്റെ അസ്തിത്വം,
ഭ്രൂണാവസ്ഥയിലാണു് നിന്റെ വ്യക്തിത്വം!
എങ്കിലും,
കാലത്തിന്റെ പ്രതീക്ഷകൾ സഫലമാവുന്നതിന്റെ
ലക്ഷണങ്ങൾ കണ്ടുതുടങ്ങിയിരിക്കുന്നു;
ദിനമാസചക്രങ്ങളെ അഭിനന്ദിക്കട്ടെ,
നിന്റെ ആഗമനത്തിന്റെ
ചിഹ്നങ്ങൾ കണ്ടുതുടങ്ങിയിരിക്കുന്നു!
നിന്റെ അസ്തിത്വത്തിന്റെ പുഷ്പം വിരിയും,
നിന്റെ മാതാവിന്റെ ഹൃദയത്തിൽ ആനന്ദംനിറയും;

അവരാം നിനക്കു് സ്ഥായിത്വം പ്രദാനംചെയ്യും,
അവരാം നിനക്കു് അമൃതം ചുരത്തിത്തരും!
നിന്റെ കരളിൽ അഭിലാഷത്തിന്റെ വെളിച്ചമുണ്ടാവും,
നിന്റെ ശ്വാസത്തിൽ ജീവിതത്തിന്റെ
അഭിമാനമുണ്ടാവും!
തൈത്തെന്നലുകരാം നിന്നെ താലോലിക്കും,
രാപ്പകലുകരാം നിന്നെ താരാട്ടും;
പൂന്തിങ്കരാം നിന്നെ നോക്കി പുഞ്ചിരിക്കും,
മാനത്തേയ്ക്കു് മാടിവിളിയ്ക്കും!
നീ നക്ഷത്രപ്പൂങ്കുലകളെ ഉററുനോക്കും,
അവയെ പൊട്ടിച്ചെടുക്കാൻ കുതിച്ചുചാടും!
ഇതെല്ലാമോർത്തു് ഞാൻ സന്തോഷിക്കുന്നു,
നിനക്കു് ജീവൻ നൽകിയതിന്നുശേഷം ഞാൻ
പോകുന്നു!
എന്റെ ആയുസ്സിന്റെ പകൽ അസ്തമിക്കുകയായി,
വിഷചഷകവുമേന്തി മരണം അരികിലെത്തുകയായി!
എനിക്കു് മൃത്യുവിന്റെ രാത്രിയെ ഭയമില്ല;
പക്ഷേ, ഒരു കാര്യം ചിന്തിയ്ക്കുമ്പോരാം മാത്രം ദുഃഖമുണ്ടു്;
നീ തീരെ ഇഷ്ടപ്പെടാത്ത ലോകമാണല്ലോ
പൈതൃകമായി നിനക്കു ലഭിക്കുന്നതു്!
നിനക്കു് ലഭിക്കുന്ന പൂർവ്വസ്വത്തുക്കരാം ഇവയത്രെ:
ദുരന്തങ്ങളുടെ കൊടുങ്കാററു്,
ദീർഘയാതനകളുടെ രാത്രി,
ശത്രുത്വത്തിന്റെ ഗാനങ്ങരാം,
കലുഷതയുടെ വാദ്യങ്ങരാം
രക്തത്തിന്റെ കടൽ,
വിപത്തിന്റെ കപ്പൽ!
എങ്കിലും അമൂല്യവസ്തുവാണല്ലോ ജീവിതം,
ഒഴുക്കും ഊർജ്ജസ്വലതയുമുള്ളതാണല്ലോ ജീവിതം!
നിന്റെ മദിര പുതുതാണു്, നിന്റെ ചഷകവും
പുതുതത്രെ;
നീ എന്റെ നാണക്കേടിന്റെ കളങ്കം കഴുകിക്കളയും.
പാറക്കല്ലുകളുടെ മാറിൽക്കൂടി നീ വഴിവെട്ടുക;

പക്ഷേ, കഴിഞ്ഞകാലത്തെ മറക്കാതിരിക്കുക!
നിൻെറ വീര്യത്തിൻെറ ശ്വാസഗതി
അവസാനിയ്ക്കാതിരിയ്ക്കട്ടെ,
ധൈര്യത്തിൻെറ മസ്തകം കുനിയാതിരിയ്ക്കട്ടെ!
യൗവനം സങ്കല്പങ്ങളുടെ അഗ്നിനാളമാണു്,
അഭിലാഷങ്ങളുടെ പൂത്തിരിയാണു്;
ആ അഗ്നിനാളത്തെ കെടുത്താതിരിയ്ക്കുക,
ആ പൂത്തിരിയെ മറക്കാതിരിക്കുക!
സ്വന്തം രക്തം പകർന്നു് അതിനെ ജ്വലിപ്പിക്കുക,
സ്വാർത്ഥലോഭങ്ങളുടെ കാററടിയിൽനിന്നു് അതിനെ
രക്ഷിയ്ക്കുക!

അതിൻെറ പ്രഭയിൽ,
നിൻെറ മുഖം പ്രകാശിക്കട്ടെ,
നിൻെറ കണ്ണുകൾ മിന്നിത്തിളങ്ങട്ടെ!
ആ തീയിൽ തപിച്ചു് നീ ഉജ്ജ്വലിക്കുക,
കാലത്തിൻെറ ചക്രവാളത്തിൽ ഉദിച്ചുപൊങ്ങുക!
നിൻെറ വിസ്മയത്തിൻെറ നേത്രങ്ങൾ ഒരിക്കലും
അടയാതിരിയ്ക്കട്ടെ,
അന്വേഷണത്തിൻെറ മേഖല പൊട്ടിനുറുങ്ങാ-
തിരിയ്ക്കട്ടെ!
ജീവിതത്തിൻെറ രഹസ്യം ഞാൻ നിന്നോടു
പറയാം:
കർമ്മമാണു് ജീവിതത്തിൻെറ വിധാതാവു്—
കർമ്മം മാത്രം!
കർമ്മത്തിന്നു് വിധേയമാണു് കാലം;
നായാട്ടുകാരനത്രേ മനുഷ്യൻ; ഇര കാലവും!
കൊടുങ്കാററുവന്നാലും പതറാതിരിയ്ക്കുക,
കഷ്ടപ്പാടുകളിലും നെടുവീർപ്പിടാതിരിയ്ക്കുക!
അഭിലാഷങ്ങളുടെ സങ്കല്പം മങ്ങാതിരിയ്ക്കട്ടെ,
അന്തരീക്ഷത്തിൽ നിന്നു് ദൃഷ്ടി വ്യതിചലിക്കാ-
തിരിക്കട്ടെ!
യാതനകളാൽ നിരാശനാവാതെ മുന്നേറുക,
പ്രാതികൂല്യങ്ങളുടെ ചങ്ങലക്കെട്ടുകൾ പൊട്ടിച്ചെറിയുക!

രാത്രി ഇരുണ്ടതാണെന്നതു ശരിതന്നെ;
പക്ഷേ, രാത്രിയാണ് നക്ഷത്രവെൺമുത്തുകൾ
കോർക്കുന്നതു്!

ഇതുതന്നെയാണ് അനാദിപ്രകൃതിയുടെ സ്വഭാവം:
ഇരുട്ടിന്റെ മടിയിലാണ് വെളിച്ചം!
ഹൃദയത്തിൽ ഉൽക്കർഷേച്ഛയുണ്ടെങ്കിൽ,
ജീവിതം വെളിച്ചത്തിന്റേയും ആനന്ദത്തിന്റേയും
ഗാനമാവും!

പാറക്കെട്ടുകൾക്കിടയിലും വൃക്ഷപ്പടർപ്പുകൾക്കിടയിലും
ആനന്ദം ഒളിഞ്ഞുകിടക്കുന്നു!
മന്ദമാരുതൻ വിപഞ്ചീതന്ത്രികൾ മീട്ടുമ്പോൾ,
മലകളിലെ നീർച്ചാലുകൾ ഗാനം തൂകുമ്പോൾ,
പച്ചപിടിച്ച വയലുകൾ ചാഞ്ചാടിക്കളിയ്ക്കുമ്പോൾ,
വെയിൽനാളങ്ങളേററ് മണൽത്തരികൾ
വെട്ടിത്തിളങ്ങുമ്പോൾ

വിണ്ണിൽനിന്നു് കിരണങ്ങൾ പൊട്ടിവിടരുമ്പോൾ,
മണ്ണിൽ നിന്നു് ഇളം നാമ്പുകൾ മുളച്ചുവരുമ്പോൾ,
അന്തരീക്ഷത്തിൽ എമ്പാടും വർണ്ണരാജി പരക്കുമ്പോൾ,
വായുവിൽ ചിറകുവിരുത്തിപക്ഷികൾപറക്കുമ്പോൾ,
ഹൃദയത്തിൽ ആഹ്ലാദം വീണ വായിക്കുന്നു;
ആനന്ദം മധുരാസവം പകരുന്നു!
ഈ നദിയും താഴ്‌വരയും പച്ചിലക്കാടും പൂക്കളും
ആനന്ദം അയച്ച ദിവ്യദൂതന്മാരത്രെ!

നിസ്സാരമായ ഒരു വസ്തുവും ലോകത്തിലില്ല;
ചുണ്ടിലെ പുഞ്ചിരിയും, കടാക്ഷത്തിലെ കുരമ്പും,
പച്ചപ്പുൽത്തകിടിയിലെ മഞ്ഞുനീർത്തുള്ളിയും,
അസ്തമയ വേളയിൽ ചുമരിൽത്തട്ടുന്ന ചെങ്കതിരും
ചില്ലകളിൽ ചിരിയ്ക്കുന്ന നറുംതളിരും,
നീരുറവകളും, നടപ്പാതകളും,
ചിലന്തിവലകളും, വെൺനൂൽക്കമ്പികളും,
വൃക്ഷങ്ങൾ ചാർത്തുന്ന പുഷ്പമാല്യങ്ങളും,
ഝംഝാവാതത്തെപ്പോലെയും

സമുദ്രകല്ലോലത്തെപ്പോലെയും
സുപ്രധാനംതന്നെ!
ഇവയെക്കൊണ്ടെല്ലാം നെയ്തെടുത്തതാണ് ജീവിതം,
ഇവയുടെ മൂശയിൽ കരുപ്പിടിപ്പിച്ചതാണ് ജീവിതം!
ജീവിതത്തിൽ മനസ്സ് ഒരിക്കലും
വിമുഖമാകാതിരിക്കട്ടെ;
കർമ്മംകൊണ്ട് അതിനെ അനുകൂലമാക്കുക!
നായാട്ടുകാരനത്രേ മനുഷ്യൻ; ഈ കാലവും!

# ഉപസംഹാരം

ഇതാ, മനുഷ്യന്റെ സഞ്ചാരമാർഗ്ഗം—
ജീവിതത്തിന്റെ രാജപാത—
സഹസ്രാബ്ദങ്ങളുടെ കനത്തഭാരം സഹിച്ചുകൊണ്ടു്
നീണ്ടുകിടക്കുന്നു!
നെററിയിൽ ഭാഗ്യദൗർഭാഗ്യങ്ങളുടെ രേഖകളും
കഴുത്തിൽ അസംഖ്യം കാൽപ്പാടുകളും
പ്രകടമാക്കിക്കൊണ്ടും,
അതീതകാലത്തിന്റെ പൊടിപടലങ്ങൾക്കടിയിൽ
രമണീയമായ ശരീരത്തിന്റെ കാന്തിഒളിപ്പിച്ചുകൊണ്ടും,
പ്രാചീനസംസ്കാരത്തിന്റെ നാഴികക്കല്ലുകളെ
മാതാവു മക്കളെയെന്നപോലെ മടിയിലുറക്കിക്കൊണ്ടും,
ഇതാ മനുഷ്യന്റെ സഞ്ചാരമാർഗ്ഗം—
ജീവിതത്തിന്റെ രാജപാത!
ഈ പാതയിലൂടെയാണു്
ചെങ്കിസ്ഖാനും, നാദിർഷായും, തിമൂറും
രക്തത്തിൽ നനച്ച പന്തങ്ങൾ കത്തിച്ചുകൊണ്ടു്
കടന്നുപോയതു്!
ഇതിലൂടെത്തന്നെയാണു്
അടിമകളും ഭൃത്യവർഗ്ഗങ്ങളും
സ്വന്തം രക്തത്തിൽ മുങ്ങിക്കുളിച്ചുകൊണ്ടും
ഒടിഞ്ഞുതൂങ്ങിയ കൈകളിൽ ചീനയിലെ
വൻമതിലിനെ താങ്ങിക്കൊണ്ടും,
ശിരസ്സുകളിൽ ഈജിപ്തുകളിലെ പിരിമിഡുകളെ
വഹിച്ചുകൊണ്ടും
കടന്നുപോയതു്!
മുസ്ലിംപുരോഹിതവർഗ്ഗവും ബ്രാഹ്മണമേധാവിത്വവും
അഭിലാഷം നിറഞ്ഞഹൃദയത്തിൽ

സ്വന്തം പൂജാവിഗ്രഹങ്ങളും ഒളിപ്പിച്ചുകൊണ്ടും,
അജ്ഞതയുടെ നീണ്ടനിഴലുകളും
അന്ധവിശ്വാസത്തിൻെറ ഭീകരകാളിമ പരത്തി-
കൊണ്ടും,
വെള്ളക്കാരുടെ കച്ചവടത്തട്ടിപ്പുസംഘങ്ങളും
കാപട്യപ്പെരുംചതികളുടെ
പാണ്ടികശാലകളും പടുത്തുയർത്തിക്കൊണ്ടും,
പരാജിതരായ സാമന്തവർഗ്ഗഭിക്ഷാടകർ
പാരവശ്യത്തോടെ തലതാഴ്ത്തിക്കൊണ്ടും
ഇതിലൂടെത്തന്നെ കടന്നുപോയി!
ദുഃഖംകൊണ്ടുതകർന്ന സഞ്ചാരികളും,
തളർന്നു് അവശരായ പാന്ഥന്മാരും
ആത്മാവിൻെറ ദീപവും മനസ്സിൻെറ ശരറാന്തലും
കെടുത്തിക്കൊണ്ടു്
ഈ വഴി കടന്നുപോയി!
ഇതാ, മനുഷ്യൻെറ സഞ്ചാരമാർഗ്ഗം,
ജീവിതത്തിൻെറ രാജപാത!
ഇപ്പോഴിതാ,
പുതിയ ദിങ്മുഖങ്ങളിൽനിന്നു്
പുതിയ സാർത്ഥവാഹസംഘങ്ങളും
നവയുഗദീപത്തിൻെറ പ്രഭാപ്രസരം ചിതറിക്കൊണ്ടു
വരുന്നു!
ഇവർ,
വിപ്ലവഭടാഗ്രിമർ, പരിവർത്തനോത്സുകർ,
പൃഥ്വിയിൽകാലും ദ്യോവിൽ ദൃഷ്ടിയുമുറപ്പിച്ചോർ,
വിജയാഭിമാനത്തിൻ വൈജയന്തിയും ധീര-
ദൃഢനിശ്ചയധ്വജസ്തംഭവുമുയർത്തുവോർ,
ഇരുകൈകളിൽ സൂര്യചന്ദ്രന്മാരൊത്തുങ്ങുമ്പോ-
ളൊരുപാർശ്വത്തിൽ ഭൂഗോളത്തെയുമിറുക്കുവോർ!
എഴുന്നേൽക്കുവിൻ, പൊടിപറത്തിക്കുതിക്കുമീ-
വഴിപോക്കർ തൻ ഭീമസംഘത്തിൽ ലയിക്കുവിൻ!
അടിവെച്ചടിവെച്ചു നീങ്ങുവിൻ, ബദ്ധോത്സാഹം
യുവധീരരേ, മാതൃഭൂമിതൻ യോദ്ധാക്കളേ!

—o—